Registered No. M—767.

# മലങ്കരസഭാതാരക.

# THE STAR OF THE MALANKARA CHURCH.

പതിനഞ്ചാം തീയ്യതിതോറും പ്രസിദ്ധപ്പെടുത്തുന്നതു.

N. S. BOOK VI. | ൧൦൮൫ ചിങ്ങം. | No. 1.

## സംഗതിവിവരം.



☞ സഭാതാരക മാനേജർ കെ. എൻ. ദാനിയേൽ കോട്ടയം എന്ന മേൽ വിലാസത്തിൽ പത്രവരി അയക്കേണ്ടതാകുന്നു.

PRINTED AND PUBLISHED BY K. M. VARKI
AT THE VICAR GENERAL PRESS, KOTTAYAM.

1909.

# മലങ്കര സഭാതാരക.

ഒരാണ്ടത്തേക്കു ബ്രിട്ടീഷ് രൂപാ ഒന്നര.

ഒററപ്രതിക്കു അണ ൨.

മുമ്പേർ അടയ്ക്കുന്നപക്ഷം സാധുക്കൾക്കു അരരൂപായും മൂന്നു മാസത്തിനിടയിൽ ആയാൽ കാൽ രൂപായും വിട്ടുകൊടുക്കാവുന്നതാണ്.

---

## നോട്ടീസ്സ്

### മലയാളകുടുംബസഹായക്കമ്പനി (ക്ലിപ്തം)

തിരുവിതാംകൂറിൽ ൲൮൨-ൽ ൭-ാം നമ്പരായി റജിസ്റ്റരാക്കപ്പെട്ടതു്.

മൂലധനം—ഓഹരി ഒന്നിനു അമ്പതു രൂപാ വീതമുള്ള പതിനായിരം രൂപായാകുന്നു.

ഉദ്ദേശം...൧. മലയാളരാജ്യത്തിനു പൊതുവേ ഉപയോഗമായിരിക്കത്തക്കവണ്ണം കുറഞ്ഞപലിശക്കു പണം കടംകൊടുക്കുന്ന ഹുണ്ടിയൽ കടകൾ പലസ്ഥലങ്ങളിലും നടത്തിക്കുക.

൨. അനാഥരായവരുടെ ഉപയോഗത്തിനായി ഒരു അനാഥശാല, കൈത്തൊഴിൽശാലകൾ, വിദ്യാലയങ്ങൾ ഇവ നടത്തിക്കുക.

൩. വരിക്കാററുടെ ആളുകൾക്കു മരണാനന്തരം ദ്രവ്യസഹായം ചെയ്യുക ഇവയും മററുമാകുന്നു.

വരിക്കാർ—അപേക്ഷപ്പീസു അരരൂപായും പ്രവേശനപ്പീസു മൂന്നു രൂപായും (ആറുമാസമായി അടച്ചാലും മതിയാകും) മാസംതോറും ഓരോ രൂപായും അടക്കേണ്ടതാകുന്നു. മാസവരി നിശ്ചിതപുരുഷൻ മരിക്കുന്നതുവരെയോ ൨൦ സംവത്സരമോ അടയ്ക്കേണ്ടതാകുന്നു. അപേക്ഷകൾ കമ്പനിഫാറത്തിലായിരിക്കണം. കുറേ കാലത്തേക്കു മാത്രം വൈദ്യന്മാരുടെ സർട്ടിഫിക്കേററു വേണ്ടാ എന്നു വച്ചിട്ടുണ്ട്.

വരിക്കാരുടെ ആദായം—൧. കമ്പനിയുടെ ഹുണ്ടിയൽവ്യാപാരം ആരംഭിക്കുമ്പോൾ ൽ പലിശയിൽ കവിയാത്തപലിശക്കു പണം കടംകിട്ടുന്നതാകുന്നു.

൨. അതതാണ്ടിൽ മാസവരിയായി പിരിയുന്ന സംഖ്യയിൽ നാലിലൊരംശം അതതാണ്ടിൽ മരിക്കുന്ന നിശ്ചിതപുരുഷന്മാരുടെ എണ്ണം അനുസരിച്ചു വരിക്കാററുടെ ഇടയിൽ വീതിച്ചുകൊടുക്കുന്നതാകുന്നു. ഈ വിധം വീതിക്കുന്നതിൽ ആയിരം രൂപായിൽ കവിഞ്ഞു ഒരു വരിക്കാരനു കിട്ടേണ്ടതായാൽ ആ വക രൂപാ മാത്രവും അടച്ചിട്ടുള്ള മാസവരിയിൽ കുറഞ്ഞു വരുന്നതായാൽ മാസവരി മുഴുവനും കമ്പനി കൊടുക്കുന്നതാകുന്നു.

നടത്തിപ്പ്—കമ്പനിയുടെ ഓഹരിക്കാർ മാർ ദീവന്നാസ്യോസു മെത്രാപ്പോലീത്താ, വികാരി ജനറാൽ കോവൂർ അയ്പു തോമ്മാക്കത്തനാർ, താഴത്തു ചാണ്ടപ്പിള്ളക്കത്തനാർ, അയിരൂർ പീലിപ്പോസ് കശീശാ, റവറന്റു ബെഞ്ചമിൻ ബി. എ. മിസ്ററർ ജോൺചാണ്ടി, മിസ്ററർ പി. എം. ചാക്കോ ബി. എ, പ്രക്കുളം സി. പത്മനാഭപിള്ള കൊല്ലത്തു കൊച്ചുഹസ്സൻകുഞ്ഞു മുതലായ പല സ്ഥലങ്ങളിലുമുള്ള മാന്യന്മാരാണ്. അവരാൽ നിശ്ചയിക്കപ്പെടുന്ന ഒരു കൂട്ടം ആളുകളാൽ കമ്പനി നടത്തിക്കപ്പെടുന്നു.

എന്നു മാനേജിംഗ ഡയറക്ടർ

എം. ചക്കി. ഇട്ടിച്ചെറിയ ബി. എ, ബി. എൽ.

# മലങ്കരസഭാതാരക.

## നമ്മുടെ സമുദായാഭിവൃദ്ധിക്കുള്ള ദുർഘടങ്ങൾ (തുടൎച്ച)

(സി. പി. തോമ്മസ് ബി. എ. എൽ.ററി.)

നമ്മുടെ സമുദായാഭിവൃദ്ധിക്കുള്ള ദുർഘടങ്ങളിൽ ചിലതു, നാം സ്വീകരിച്ചിരിക്കുന്ന പ്രത്യേക തത്വങ്ങളുടെ സ്വാഭാവിക ഫലങ്ങളാണെന്നും, അവയെ ഇല്ലാതാക്കുവാൻ നിവൃത്തിയില്ലെന്നും, ബുദ്ധിപൂൎവ്വം ക്ഷമയോടും സ്ഥിരതയോടും കൂടെ അവയോടെതൃത്തു അവയെ കടന്നു മുമ്പോട്ടു പോകുന്നതിലാണ് നമ്മുടെ വളൎച്ചയിരിക്കുന്നതു എന്നും നാം കണ്ടുവല്ലൊ.

ഇനിയും നമുക്കു ആലോചിപ്പാനുള്ളതു ഒഴിപ്പാൻ പാടുള്ളവയും കഴിയുന്നത്രയൊഴിക്കേണ്ടവയുമായ ചില ദുർഘടങ്ങളെപ്പററിയാണ്. ഇവ സമുദായാംഗങ്ങളുടെയൊ, നായകന്മാരുടേയോ, ഇരുഭാഗക്കാരുടേയുമോ, അറിവുകേടു, സ്വഭാവദോഷം, ഇവകളിൽനിന്നുത്ഭവിക്കുന്നവയാണ്. ഏവംവിധങ്ങളായ ദുർഘടങ്ങൾ ഏറെക്കുറെ ഇല്ലാതെ കണ്ടു യാതൊരു സമുദായവും ഉണ്ടെന്നു തോന്നുന്നില്ല. എന്നാൽ പ്രകാരഭേദങ്ങളും, അളവുഭേദങ്ങളും, സമുദായങ്ങൾ തമ്മിലും, ഒരു സമുദായത്തിന്റെ ചരിത്രത്തിന്റെ കാലാന്തരങ്ങളിലും, ഉണ്ടായിരിക്കുന്നതാണ്. അതതു കാലത്തുള്ള സമുദായ നേതാക്കളും അംഗങ്ങളും, അതതുകാലത്തു കാണുന്ന ദുർഘടങ്ങളെ എണ്ണത്തിലും വണ്ണത്തിലും കുറച്ചു പിൻതലമുറക്കു എളുപ്പിച്ചു കൊടുക്കേണ്ടതു ആവശ്യവും കടമയുമാണ്. ഇതിലേക്കുള്ള നമ്മുടെ ശ്രമം പ്രത്യക്ഷമായ ഫലപ്രാപ്തിയിലേക്കു വരുന്നതായി നമ്മുടെ ദൃഷ്ടിയിൽ പെടാതെ പോയാലും കൎത്താവിൽ നമ്മുടെ പ്രയത്നം നമ്മെ സംബന്ധിച്ചും, പിൻഗാമികളെ സംബന്ധിച്ചും വ്യൎത്ഥമല്ലെന്നുള്ള ധൈൎയ്യത്തോടുകൂടെ നാം പരിശ്രമിക്കുകയാണ് വേണ്ടതു. അവരവർ കാണുവാനും അനുഭവിപ്പാനും ഇടവരുന്ന നന്മകളെ മാത്രം കരുതി ഓരോ തലമുറക്കാർ പ്രവൎത്തിച്ചിരുന്നു എന്നുവരികിൽ ഇന്നു നാം ലോകത്തിൽ കാണുന്നതായ പരിഷ്കാരാഭിവൃദ്ധിയൊന്നും കാണ്മാനില്ലായിരുന്നേനെ.

നാം ഒരു ക്രൈസ്തവസഭയെന്നുള്ള നിലക്കു നമ്മുടെ ഉൽകൎഷത്തെ തടുക്കാവുന്ന ഒരു പ്രധാന സംഗതി നമ്മുടെ സമുദായം ക്രിസ്തുവിന്റെ സഭയെന്നുള്ള സ്ഥാനത്തേക്കാൾ നമ്മുടെ "കക്ഷി"യെന്നുള്ള നിലക്കു പ്രാധാന്യം കൊടുക്കയെന്നുള്ളതാകുന്നു. ഇതു നമ്മുടെ ഉദ്ദേശ്യങ്ങളെയും, നമ്മുടെ നടപടികളെ ഭരിക്കുന്ന പ്രമാണങ്ങളെയും ബാധിക്കുന്ന ഒരു തത്വമത്രെ. ഈ സ്ഥാനഭേദം നമ്മുടെ ഉദ്ദേശ്യങ്ങളെയും, പ്രമാണങ്ങളെയും എങ്ങിനെ ഭേദപ്പെടുത്തുമെന്നുള്ളതിനെപററി വിസ്തരിച്ചു പറയേണ്ടയാവശ്യമില്ല. പഴയനിയമകാലത്താകട്ടെ, പുതിയനിയമ കാലത്താകട്ടെ, ഉള്ള ദൈവസഭയുടെ ചരിത്രത്തിൽനിന്നു നാം പഠിക്കുന്ന ഒരു പ്രധാനപാഠം, ഈ സംഗതിയിൽ സമുദായനേതാക്കൾ അബദ്ധമായി പെരുമാറിയാൽ സഭക്കു വരുന്ന അധഃപതനത്തെപ്പററിയാകുന്നു. ഈ തത്വത്തെ നമുക്കു സാധാരണ പരിചയമുള്ള ഒരു ഭാഷയിൽ പ്രദൎശിപ്പിക്കുന്നു എങ്കിൽ ഇപ്രകാരം പറയാം. സമുദായാഭിവൃദ്ധി എന്നു നാം പറയുമ്പോൾ സമുദായത്തി

ൽ ആത്മീയജീവൻെറ അഭിവൃദ്ധിയെന്നാകുന്നു ധരിക്കേണ്ടതു. അഭിവൃദ്ധിയുടെ അംശങ്ങളും ലക്ഷണങ്ങളുമായി നാം ഗണിച്ചുപോരുന്ന മററുള്ള സകലവും, ഈ ആത്മീയ ജീവാഭിവൃദ്ധിക്കുതകുന്നിടത്തോളം മാത്രമെ അവ വിലമതിക്കത്തക്കവയായിരിക്കുന്നുള്ളു. ധനസമൃദ്ധിയാകട്ടെ, വിദ്യാപ്രചാരമാകട്ടെ, ക്രമീകരണവിശേഷതയാകട്ടെ, ആരാധനാസമ്പ്രദായാകർഷണമാകട്ടെ, എല്ലാം ഈ പരമോദ്ദേശ്യസാദ്ധ്യത്തിനുള്ള ഉപകരണങ്ങളായി മാത്രമെ വാസ്തവത്തിൽ ഗണിക്കപ്പെടുവാൻ പാടുള്ളു. സമുദായാംഗങ്ങൾ ഒട്ടൊഴിയാതെ, ഈ കാര്യത്തിൽ ശരിയായ ബോധവും നിഷ്ഠയുമുള്ളവരെന്നു വരുന്നതു ദുസ്സാദ്ധ്യമാണെന്നു സമ്മതിക്കേണ്ടതാണെങ്കിലും, പ്രമാണത്വം വഹിക്കുന്നവരുടെ നില യോഗ്യമായിരിക്കേണ്ടതു അത്യാവശ്യമത്രെ. നമ്മുടെ സമുദായം സംബന്ധിച്ച ഈ കാര്യത്തിലുള്ള കുറവു എന്തുമാത്രമെന്നു നിർണ്ണയിക്കേണ്ട ചുമതല ഞാനേല്ക്കുന്നില്ല. കുറവുള്ളിടത്തോളം സമുദായാഭിവൃദ്ധിക്കു അതു ഗൌരവമായ ദുർഘടമാണെന്നു മാത്രം പറഞ്ഞാൽ മതി. ഇതു എല്ലാ സമുദായത്തിനുമുള്ള കുറവാണ്. അതിനെ ഹനിപ്പാൻ വിശേഷിച്ച ശ്രമം ആവശ്യമില്ലെന്നും മററും ഗണിച്ചുകളയാതെ, ഈ ശ്രേഷ്ഠമാതൃകയെ ലാക്കാക്കി ഉററു പ്രയതിക്കയത്രെ വേണ്ടുന്നതു എന്നു കൂടെ പ്രസ്താവിച്ചുകൊണ്ടു അടുത്തഭാഗത്തിൽ പ്രവേശിക്കാം.

ആത്മീയത്തിൽനിന്നു ലൌകികത്തിലേക്കു കടന്നാൽ, നമുക്കു നോക്കുവാനുള്ളതു സമുദായമുതലിൻെറ ദൌർല്ലഭ്യംകൊണ്ടുള്ള ദുർഘടത്തെ പററിയാകുന്നു. സുവിശേഷ പ്രചരണത്തിലും വിദ്യാപ്രചാരത്തിലും നമ്മുടെ പ്രവൃത്തി കുറവായിക്കാണുന്നതിൻെറ കാരണമെന്താണ്? പട്ടക്കാരുടെ അദ്ധ്യയനത്തിനുള്ള ഏർപ്പാടുകളുടെ ശോച്യാവസ്ഥയുടെ കാരണമെന്താണ്? ഉൽകൃഷ്ടവിദ്യയുള്ളവരെ സമുദായജോലികൾക്കു കിട്ടാത്തതിൻെറ കാരണമെന്തു? "പണമില്ല" എന്നുള്ള ഉത്തരം മിക്കവാറും മതിയാകുന്നതാണ്.

പൊതുവാവശ്യങ്ങൾക്കായി നമ്മുടെ സമുദായത്തിൽനിന്നു പണം പിരിഞ്ഞുകിട്ടാത്തതെന്താണു എന്നുള്ള ചോദ്യം ഉടനെ വരുന്നു. ഇതിനുത്തരം പറകയെന്നുവച്ചാൽ, ദ്രവ്യദൌർല്ലഭ്യമെന്ന ദുർഘടത്തെ നീക്കുന്നതിനു, മററു പല ദുർഘടങ്ങളെ നീക്കേണ്ടതായിട്ടുണ്ടെന്നു വെളിപ്പെടുത്തുകയായിരിക്കും. മേൽ ചോദ്യത്തിനു പലർ പലവിധത്തിൽ ഉത്തരം പറയുന്നതാണ്. സിമ്മനാരി വ്യവഹാരകാലം മുതൽ പണം കൊടുത്തു കൊടുത്തു ക്ഷീണിച്ചു എന്നാണ് ഒരു സമാധാനം. ഇതിൽ കുറെ സത്യമില്ലെന്നു പറവാൻ പാടില്ല. എന്നാൽ, ഒരാൾ ഒരു മടിശ്ശീലയിൽ വച്ചിരിക്കുന്ന പണത്തിൽനിന്നു കൊടുത്തുകൊണ്ടേയിരിക്കയായിരുന്നു എന്നു വരികിൽ ഈ കാരണം ബലമുള്ളതായിരുന്നു. ഒഴികഴിവു പറവാൻ നോക്കുന്നവർക്കു നല്ലയൊഴികഴിവു എന്നല്ലാതെ അധികം ഇതിനെപ്പററി പറവാനില്ല. ഈ നാട്ടുകാർ പൊതുവെയും നമ്മുടെ സമുദായക്കാർ പ്രത്യേകവും സാധുക്കളാകുന്നു എന്നാണ് വേറൊരു സമാധാനം. ഇതും ഒരു നേരത്രെ. തക്ക സമാധാനമല്ലെന്നു മാത്രമെ ഉള്ളു. തങ്ങൾക്കു വാശിയുള്ളതായ വ്യവഹാരങ്ങൾക്കും, സദ്യകൾക്കും, മററും ചിലവാകുന്ന പണത്തിൻെറ തുക നോക്കിയാൽ, ദാരിദ്ര്യമെന്നുള്ള കാരണം വലിയ സാരമല്ലെന്നു കാണാം. വേദപുസ്തകസമൂഹം, മിഷ്യനറി സമൂഹങ്ങൾ ഇവകൾക്കു കിട്ടുന്ന മുതലിൽ ഒരു പ്രധാനയംശം, ധനികന്മാരുടെ വലിയ സംഖ്യകൾ കൂടിചേന്നതല്ല, സാധുക്കളുടെ ചെറിയ സംഖ്യകൾകൊണ്ടുള്ളതാണെന്നു കണ്ടിരിക്കുന്നു.

പൊതുവക കണക്കുകൾ ജനസാമാന്യത്തെ ബോധപ്പെടുത്തുന്നില്ലെന്നുള്ളതു വേറൊരു സമാധാനമായി പറയാറുണ്ടു്. ഇതു അശ്ശേഷം അടിസ്ഥാനമില്ലാത്തതെന്നു ഭാവിക്കുന്നില്ല. ഈ പരാധിക്കശ്ശേഷം ഇടകൊടുക്കാതവണ്ണം ചുമതലക്കാർ ഏർപ്പാടുകൾ ചെയ്തു കണക്കു പരിഷ്കരിക്കേണ്ടതത്യാവശ്യമാണ്. പണക്കുറവിൻെറ ദുർഘടത്തെ നിരാകരിക്കുന്നതിനു കണക്കു സംബന്ധിച്ച ഈ ദുർഘടം തീക്കേണ്ടതു തന്നെയാണ്. എന്നാൽ പാശ്ചാത്യ സമ്പ്രദായമനുസരിച്ചുള്ള ഒരു പൂർണ്ണമായ രീതി പെട്ടന്നുണ്ടാകുവാൻ പാങ്ങില്ലെന്നുള്ളതും ഓക്കേണ്ടതാണ്. എങ്കി

ല്യം, ഇതും കാൎയ്യത്തിനു മുഴുവൻ സമാധാനമാകുന്നില്ലെന്നു തീൎച്ചയാണ്. ഈ കാരണം കൊണ്ടു പണം സമുദായാവശ്യങ്ങൾക്കു കൊടുക്കാത്തവർ വളരെ ചുരുങ്ങുമെന്നുള്ളതിനു സംശയമില്ല.

ഇനിയും സാക്ഷാൽ പ്രധാനമായ കാരണമെന്തെന്നു വച്ചാൽ, സമുദായം എന്നുള്ള ബോധത്തിന്റെ കുറവാണ്. യാതൊരുത്തന്റെ അഭിവൃദ്ധിയ്ക്കു താൻ എന്നുള്ള ഒരു ബോധം ഏതുപ്രകാരമോ, യാതൊരു കുടുംബത്തിന്റെ അഭിവൃദ്ധിയ്ക്കു ഓരോ അവയവത്തിനും തന്റെ കുടുംബം എന്നുള്ള ബോധം ഏതുപ്രകാരമോ, അതേപ്രകാരം തന്നെ ഒരു സമുദായത്തിന്റെ അഭിവൃദ്ധിയ്ക്കും അതിന്റെ ഓരോ അംഗത്തിനും തന്റെ സമുദായം എന്നുള്ള ബോധം ആവശ്യമാകുന്നു. യാതൊരു സമുദായത്തെയും അതിന്റെ ഏൎപ്പാടുകളെയും പററി അധികമാളുകൾ, "എന്റെ സമുദായം" "എന്റെ പള്ളി" "എന്റെ സിമ്മനാരി" "എന്റെ മെത്രാച്ചൻ" എന്നിങ്ങനെ ഹൃദയപൂൎവ്വം പറവാനുണ്ടോ ആ സമുദായത്തിന്റെ അഭിവൃദ്ധിയെപ്പററി ഏറെ ഭയപ്പെടുവാനില്ല. ഞാൻ എന്റേതു കുടുംബം എല്ലാരുടേതും (അതായതു ആരാന്റേതു) കുടുംബം ഞങ്ങളുടേതു ഇടവക എല്ലാരുടേതും, ഇടവക ഞങ്ങളുടേതു, സമുദായം എല്ലാരുടേതും, ഇങ്ങിനെ ഓരോ അളവിലാണ് നമ്മുടെ തൻകാൎയ്യശീലം പ്രത്യക്ഷപ്പെട്ടു കാണുന്നതു്. ഈ സമുദായബോധവും, സമുദായസ്നേഹവും, ജനിച്ചുവളൎന്നു ബലപ്പെടേണ്ടവയാണ്. സമുദായാംഗങ്ങളിൽ ഈ ഗുണം വൎദ്ധിയ്ക്കുന്നില്ലെങ്കിൽ അതിന്റെ കുറവു ഒരു ഭാഗത്തു മാത്രമാണ് എന്നു ഭ്രമിയ്ക്കരുതാത്തതാകുന്നു. സമുദായഭാരവാഹികൾ നാനാപ്രകാരേണ അതിനായി പ്രവൎത്തിയ്ക്കേണ്ടതുണ്ടു്. ചില തത്വങ്ങളോടുള്ള സ്നേഹബന്ധത്തെക്കാൾ, ആളുകളോടുള്ള ബന്ധമാണ് മനുഷ്യൎക്കു സാധാരണമായും ഈ നാട്ടുകാൎക്കു പ്രത്യേകവും ഉള്ളതു്. കാലംചെയ്ത വലിയ തിരുമേനി മുതലായ ചില സമുദായനേതാക്കന്മാരോടുള്ളതായി സ്വാൎത്ഥരഹിതത്വശൂന്യമായ ഭക്തിസ്നേഹാദികളെപ്പററി ആൎക്കാണ് അറിവില്ലാത്തതു? ആളുകൾ കഴിഞ്ഞാൽ സ്ഥാപനകൾ മൂലമാണ് സമുദായസ്നേഹം പോഷിപ്പിയ്ക്കപ്പെടേണ്ടതു്. കോട്ടയത്തും തിരുവല്ലായുമുള്ള സിമ്മനാരികൾ, സുവിശേഷസംഘം, മാരാമൺ കൺവെൻഷൻ ഈ സ്ഥാപനങ്ങൾ നമ്മുടെ സാമുദായികജീവനു എത്ര വിശേഷമായ പോഷകസ്ഥാനങ്ങളാണെന്നു അനേകരും ഗ്രഹിയ്ക്കുന്നില്ലായിരിയ്ക്കും. കൊട്ടാരക്കരെ നാം ആരംഭിച്ചിരിയ്ക്കുന്ന സിമ്മനാരി തെക്കൻ ഇടവകകളെ സംബന്ധിച്ചിടത്തോളം, ഈ കാൎയ്യസാദ്ധ്യത്തിനു എത്രമാത്രം ആവശ്യകമാണെന്നു തത്സംബന്ധമായി ഉണ്ടാകുന്ന പ്രയാസങ്ങളാൽ മനസ്സു ക്ഷീണിയ്ക്കുമ്പോൾ ഭാരവാഹികൾ ഓൎമ്മിയ്ക്കത്തക്കതാണ്. സമുദായനാവായ "സഭാതാരക"യും ഈ കാൎയ്യത്തിൽ സഹായിക്കുന്ന ഒരു സ്ഥാപനമാണ്. പണം പിരിയ്ക്കാനല്ലാതെ മതസംബന്ധമായും സാമൂഹ്യമായും ഉള്ള വിഷയങ്ങളെപ്പററി പ്രസംഗിപ്പാനായി ഇടവകകളിൽ യോഗ്യന്മാരുടെ സഞ്ചാരവും വളരെ പ്രയോജനകരമായിരിക്കുന്നതാണ്. നമ്മുടെ പട്ടക്കാരുടെ ഉപദേശവും പരിശീലനവും നിമിത്തം കൂടെയാണ്, ഈ സമുദായസ്നേഹം വൎദ്ധിക്കേണ്ടതെന്നുള്ളതും പ്രത്യേകം സ്മരണീയമാണ്. സമുദായം വകക്കു എന്തെങ്കിലും കൊടുക്കണമെന്നു ആവശ്യപ്പെടുന്നതിനോടുകൂടെ' മാത്രമെ സമുദായം എന്നുള്ള നാമം ജനങ്ങൾ കേൾപ്പാനിടവരുന്നുള്ളു എന്നുവരികിൽ അവൎക്കു സമുദായസ്നേഹം അധികമില്ലാത്തതു ധാരാളം മനുഷ്യസാധാരണമാണ്. തല്ക്കാലം പ്രത്യേകകാൎയ്യസാദ്ധ്യം ഇല്ലാത്തയവസരങ്ങളിലും, സമുദായമിടപ്പെട്ട കാൎയ്യങ്ങളെപററി അന്വേഷണവും സംഭാഷണവും ജനങ്ങളുടെ ഇടയിൽ നടപ്പാൻ തക്കവണ്ണം ശ്രമിക്കേണ്ടതും പട്ടക്കാരുടെ ധൎമ്മങ്ങളിൽ ഒന്നാകുന്നു.

സുറിയാനിക്കാരുടെ സംപ്രദായവും ചരിത്രവും, നമ്മുടെ സഭക്കു അടുത്തകാലത്തുണ്ടായിട്ടുള്ള ആപത്തുകളും, ഞെരുക്കങ്ങളും, എല്ലാംകൂടെ ഓൎത്തുനോക്കിയാൽ, പൊതുവകക്കായി നമ്മുടെ സമുദായത്തിൽനിന്നു ഈടായി ചിലവായിട്ടുള്ളതും, ചിലവായിക്കൊണ്ടിരിക്കുന്നതുമായ സംഖ്യ സാമാന്യം ശ്ലാഘനീയമാണെന്നുള്ള സത്യവും

ഈ അവസരത്തിൽ പ്രസ്താവയോഗ്യമാണ്. നമ്മുടെ പ്രാപ്തിയെപററി നമുക്കു ധൈര്യം തരുന്നതായി ഇതിനെ കരുതേണ്ടതത്രെ. ഇത്രയും സാധിച്ചതുകൊണ്ടു നാം തളൎന്നു എന്നു ഭാവിക്കാതെ ഇത്രയും സാധിച്ച നമുക്കു ഇതിലധികവും സാധിപ്പാൻ കഴിയുമെന്നുള്ള ഉന്മേഷത്തോടുകൂടെ മുമ്പോട്ടു ഗമിക്കയല്ലയോ വേണ്ടതു? ഇങ്ങിനെ, സമുദായസ്നേഹത്തിൻെറ വൎദ്ധനവിനാലും, കഴിഞ്ഞകാലത്തു നമ്മെകൊണ്ടു ദൈവം സാധിപ്പിച്ചതന്നവയെപററി നന്ദിപൂൎവ്വമായ സ്മരണകൊണ്ടുള്ള ധൈര്യത്താലും, നമ്മുടെ സമുദായത്തിൻെറ ദ്രവ്യദൌൎല്ലഭ്യംകൊണ്ടുള്ള ദുൎഘടത്തെ നമുക്കു യഥാശക്തി ഹനിച്ചുകളയാം.

(തുടരും)

---

## ക്രിസ്ത്യാനി തനിക്കു തന്നെ ഒരു നിയമം.

(എക്സിഹോമോ എന്ന പുസ്തകത്തിൽ നിന്നു)

ക്രിസ്തുവിൻെറ നിയമത്തെക്കുറിച്ചു നാം കണ്ടുവല്ലൊ. ക്രിസ്തുവിൻെറവചനങ്ങളെ പരിശോധിച്ചാൽ ഇന്നതു ചെയ്യേണമെന്നും ഇന്നതു ചെയ്തുകൂടായെന്നും ആവൎത്തന പുസ്തകത്തിലെപ്പോലെ വിസ്താരമായ ഒരു സന്മാൎഗ്ഗനിയമാവലി കാണുന്നില്ല. രണ്ടോ മൂന്നോ സംഗതികൾ ചെയ്യേണമെന്നും രണ്ടോ മൂന്നോ സംഗതികൾ ചെയ്തുകൂടായെന്നും ഉള്ള കല്പനകൾ ഉണ്ടു്. എന്നാൽ പല കാൎയ്യങ്ങളിലും ഒരു നിബന്ധനയും തന്നിട്ടുള്ളതായി കാണുന്നില്ല. തൻെറ ഉദ്ദേശം "വഴി ഇതാകുന്നു ഇതിൽ കൂടെ നടപ്പിൻ" എന്ന ഒരു ശബ്ദം ക്രിസ്ത്യാനിയുടെ ഹൃദയത്തിൽ എപ്പൊഴും ഉണ്ടായിക്കൊണ്ടിരിക്കണമെന്നുള്ളതായിരുന്നു. ക്ലിപ്തനിയമങ്ങൾക്കുള്ളിൽ നടക്കുന്നതിനെക്കാൾ ഇതു ഏററവും സ്വാതന്ത്ര്യമുള്ളതും സന്തോഷമുള്ളതുമാകുന്നു.

ഇതാണ് ക്രിസ്തു ചെയ്തതു. തൻെറ സഭയ്ക്കു വിസ്താരമായ നിയമങ്ങൾ കൊടുക്കുന്നതിനു പകരം സഭയുടെ അംഗങ്ങളിലോരോരുത്തൎക്കും നിയമത്തെ ഉണ്ടാക്കുന്നതിനുള്ള ശക്തിയെ നൽകി. ഒരു വൃക്ഷത്തിൻെറ ഫലം നന്നാക്കുന്നതിനു വൃക്ഷം നല്ലതായിരിക്കണമെന്നും ഫലവൃക്ഷത്തിൽ നിന്നല്ലാതെ മുള്ളുകളിൽനിന്നു ഫലം കിട്ടുന്നതല്ലെന്നും താൻ പലപ്പോഴും പറഞ്ഞിട്ടുണ്ടു്. ഇതിൻെറ അൎത്ഥം പ്രത്യക്ഷമാണ്. ഒരുവൻെറ പ്രവൃത്തി അവൻെറ മനസ്സിൻെറ സ്ഥിതിയെ ആശ്രയിച്ചിരിക്കുന്നു. ഇതു തത്വജ്ഞാനികൾ പറഞ്ഞിട്ടുള്ള ഒരു സത്യമാണ്. തത്വജ്ഞാനികൾ തങ്ങളുടെ മനസ്സിനെ നല്ല സ്ഥിതിയിൽ വരുത്തണമെന്നു ശ്രമിക്കുന്നവരും ഉപദേശിക്കുന്നവരുമാണ്. എന്നാൽ മനസ്സിൻെറ സുഖസ്ഥിതി എന്തെന്നുള്ള സംഗതിയിലാണ് ക്രിസ്തു തത്വജ്ഞാനികളിൽനിന്നു വ്യത്യാസപ്പെടുന്നതു്. വികാരങ്ങളെ കീഴമൎത്തി വിവേകബുദ്ധിയാൽ ഭരിക്കപ്പെടുന്ന മനസ്സു നല്ല സ്ഥിതിയിൽ എന്നു തത്വജ്ഞാനികൾ ഉപദേശിച്ചു. വികാരങ്ങളെ കീഴമൎത്തേണ്ടതു തന്നെ. അതു പുതിയതും ശക്തിയേറിയതുമായ ഒരു വികാരത്താൽ ആണു സാധിക്കേണ്ടതു എന്നു ക്രിസ്തു ഉപദേശിച്ചു. തത്വജ്ഞാനികളുടെ അഭിപ്രായപ്രകാരമുള്ള നല്ല മനസ്സു ചലനമില്ലാത്തതാണ്. ക്രിസ്തുവിൻെറ ഉപദേശപ്രകാരമുള്ളതോ ഒരു വശത്തോട്ടു എപ്പോഴും ആകൎഷിക്കപ്പെട്ടും ഇളകിക്കൊണ്ടുമിരിക്കുന്നതാണ്.

ഇതു ക്രിസ്തുവിൻെറ പല വചനങ്ങളിൽ നിന്നും നമുക്കു കാണാം. ഏതുകല്പനയാണ് എല്ലാററിലും വലുതു എന്നു തന്നോടു ചോദിച്ചപ്പോൾ പൂൎണ്ണശക്തിയോടും പൂൎണ്ണ ഹൃദയത്തോടും ദൈവത്തെ സേവിക്കുക എന്നുള്ളതാണെന്നു പറഞ്ഞു. നന്മയുടെ ഉത്ഭവം മനസ്സിൻെറ തീക്ഷ്ണാവസ്ഥ ആണ്. വേറെ ഒരു സന്ദൎഭത്തിൽ ഒരുവൻ വന്നു താൻ കല്പനകൾ എല്ലാം കാക്കുന്നു ഇനിയും എന്തുകൂടെ ചെയ്യേണമെന്നു ചോദിച്ചതിനു തൻെറ വസ്തുക്കളെയെല്ലാം വിററു പാവപ്പെട്ടവൎക്കു കൊടുത്തു ദൈവത്തിൻെറ രാജ്യത്തിനായി തന്നെതന്നെ ഏല്പിക്കയെന്നു പറഞ്ഞു. ഇതിൽനിന്നു നാം കാണുന്നതു ഒരുവൻ നല്ലവനായിരിക്കുന്നതിനു ചില സ്വാൎത്ഥപരിത്യാഗങ്ങ

ളാലൊ, കുറിക്കപ്പെട്ടിരിക്കുന്ന പ്രമാണങ്ങളെയെല്ലാം അനുസരിക്കുന്നതിനാലൊ സാധിക്കുന്നതല്ലെന്നും ആവശ്യത്തിലധികവും കൎത്തവ്യകൎമ്മത്തിൽ കൂടുതലായും പ്രവൎത്തിക്കുന്നതും ഒന്ന പ്രവൎത്തിക്കുന്നതുകൊണ്ടും തൃപ്തിവരാത്തതായ ഒരു തിഷ്ണാവസ്ഥ മനസ്സിനു ആവശ്യമാണെന്നുമത്രെ. മലമേൽ സ്ഥാപിക്കപ്പെട്ട ഒരു പട്ടണം പോലെയും വിളക്കുതണ്ടിന്മേൽ വയ്ക്കപ്പെട്ട ഒരു വിളക്കുപോലെയും നല്ല ഉപ്പുരസമുള്ള ഉപ്പുപോലെയും തന്റെ ശിഷ്യന്മാർ ഇരിക്കണമെന്നു ക്രിസ്തു പറഞ്ഞതിൽ ഈ ഉപദേശം തന്നെയാണ് അടങ്ങിയിരിക്കുന്നതു. ഒരു സത്യദൈവഭക്തൻ തന്റെ ശക്തിയെ മററുള്ളവരെ കാണിക്കുന്നില്ല. കാണിക്കുവാൻ ശ്രമിക്കരുതു എന്നുകൂടെ ക്രിസ്തു പറഞ്ഞിട്ടുണ്ട്. നാം പ്രാൎത്ഥിക്കുമ്പോൾ ഉള്ളറകളിലേക്കു പോയി വാതിലുകളെ അടച്ചു പ്രാൎത്ഥിക്ക. നമ്മുടെ ഇടത്തുകൈ ചെയ്യുന്നതു വലത്തുകൈ അറിയരുതു എന്നത്രെ താൻ ഉപദേശിച്ചിട്ടുള്ളതു. ഇതും മേൽ പറഞ്ഞതും തമ്മിൽ വൈപരീത്യം ഉണ്ടെന്ന പ്രഥമദൃഷ്ടിയിൽ തോന്നിയേക്കാം. എന്നാൽ സാക്ഷാൽ ഭക്തി അല്ലെങ്കിൽ നന്മ. മററുള്ളവരുടെ ശ്രദ്ധയെ ആകൎഷിക്കുന്നതിനു അന്വേഷിക്കുന്നില്ലെങ്കിലും അതു എവിടെ ഉണ്ടോ അവിടെ അതിന്റെ പ്രകാശവും ചൂടും ശക്തിയുംകൊണ്ടു മററുള്ളവരെ ആകൎഷിച്ചേ മതിയാവു. മററുള്ളവരാൽ അറിയപ്പെടാത്ത നന്മ നന്മയായിരിപ്പാൻ പാടില്ല എന്നത്രെ ഇതിന്റെ അൎത്ഥം. ഉപ്പിനു അതിന്റെ രുചിയില്ലെങ്കിൽ അതു ഉപ്പല്ല. അതുകൊണ്ടു ഒരു ഉപയോഗവുമില്ല.

തീഷ്ണതയില്ലാത്ത മനുഷ്യനു ക്രിസ്തുവിൽ യാതൊരു പങ്കുമില്ല. തന്റെ ശിഷ്യനാകുവാൻ ആഗ്രഹിച്ച ഒരുവൻ ശേഷക്കാരോടു യാത്ര ചോദിച്ചിട്ടു വരട്ടെയെന്നു അപേക്ഷിച്ചതു വളരെ ചീത്തയായ ആശയില്ലാത്ത ഒരു ലക്ഷണമെന്നു ക്രിസ്തു വിചാരിച്ചു. തന്റെ മരിച്ച പിതാവിനെ അടക്കം ചെയ്തേച്ചു വരട്ടൊ എന്നു അനുവാദം ചോദിച്ച ആളിനെ സംബന്ധിച്ചും അപ്രകാരം തന്നെ. തന്റെ പിന്നാലെ പോകയെന്നതു സകലത്തിന്നും മേലായി വിചാരിക്കാത്തവരെല്ലാവരും മരിച്ചവരെന്നത്രെ ക്രിസ്തു ഇവിടെ പറയുന്നതു. വേറെയൊരു സന്ദൎഭത്തിൽ തന്റെ കേൾവിക്കാരെല്ലാവരും തന്റെ ശിഷ്യന്മാരാകുവാൻ ഭാവിച്ചപ്പോൾ അവരുടെ നേരെ തിരിഞ്ഞു തന്റെ പിതാവിനെയും മാതാവിനെയും തന്റെ ജീവനെതന്നെയും ദ്വേഷിക്കാത്തവരാരെയും താൻ സ്വീകരിക്കയില്ല എന്നു പറഞ്ഞതായി നാം കാണുന്നു. ബലവാനായ ഒരു മനുഷ്യൻ തന്റെ കൊട്ടാരത്തെ ആയുധം ധരിച്ചുംകൊണ്ടു തന്നെക്കാൾ ബലവാനായ ഒരുവൻ തന്നെ ഓടിച്ചുകളയുന്നതുവരെ സൂക്ഷിക്കണമെന്ന ഉപമ മേൽ പറഞ്ഞ സംഗതികൾകൊണ്ടു നമുക്കു മനസ്സിലാക്കാം. ആയുധം ധരിച്ച ബലവാനായ മനുഷ്യൻ മനുഷ്യന്റെ ദുഷ്ടവികാരങ്ങൾ അഥവാ വാഞ്ഛകൾ ആകുന്നു. ഇവയെ ഓടിക്കുന്നതിനു അതിനെക്കാൾ ശക്തിയുള്ള ഒരു വികാരം അല്ലെങ്കിൽ വാഞ്ഛയാണ വേണ്ടതു എന്നു ക്രിസ്തു പറയുന്നു. മനസ്സിൽ ഒരു വാഞ്ഛയുമില്ലാതിരിക്കുന്നതു ഏററവും അപകടമായ സ്ഥിതിയെന്നു താൻ പറയുന്നു. പിശാചു കുറെക്കാലത്തേക്കു തന്റെ വാസസ്ഥലം വിട്ടുപോയിട്ടു പിന്നീടു ഏഴുപിശാചുക്കളോടുകൂടി തിരികെ വരും. ഇവയെല്ലാററിൽനിന്നും നാം കാണുന്നതു മനുഷ്യന്റെ മനസ്സു ദൈവത്തിന്റെ രാജ്യത്തെക്കുറിച്ചുള്ള തിഷ്ണതകൊണ്ടു നിറഞ്ഞിരിക്കാത്തപക്ഷം ദുഷ്ടവികാരങ്ങളെ അടക്കുവാൻ സാധിക്കുകയില്ലെന്നത്രെ.

വിവേകബുദ്ധിയാൽ ദുൎമ്മോഹങ്ങളെ അടക്കുന്നതും ഒരു വികാരത്താൽ അതിൻ ശക്തികുറഞ്ഞ ഒരു വികാരത്തെ അടക്കുന്നതും തമ്മിൽ ഉള്ള വ്യത്യാസത്തെ ഒരു ദൃഷ്ടാന്തത്താൽ നമുക്കു കാണാം. ഒരു രാജ്യത്തു രണ്ടു ആളുകൾ ഉണ്ടെന്നിരിക്കട്ടെ. ഒരാൾ താൻ തന്റെ രാജ്യത്തോടു വിശ്വസ്തതയോടുകൂടി ഇരിക്കണമെന്നു പഠിച്ചു അപ്രകാരം ഇരിക്കണമെന്നു നിശ്ചയിക്കയും ചെയ്യുന്നു. മററവൻ സ്വരാജ്യത്തെ അതിയായി സ്നേഹിക്കുന്നു, തങ്ങളുടെ രാജ്യത്തെ ഒററികൊടുക്കുന്നതിനായി ഒരു വലിയ കൈക്കൂലി രണ്ടുപേരുടേയും അടുക്കൽ കൊണ്ടുവന്നു എന്നിരിക്കട്ടെ. ആദ്യത്തവൻ

പണത്തെ കാണുമ്പോൾ അതു വാങ്ങിച്ചാൽ തിനക്കുണ്ടാകുന്ന യശസ്സിനെക്കുറിച്ചും മററും വിചാരിച്ചുപോകുന്നു. അതു വാങ്ങിക്കണമെന്നുള്ള ആഗ്രഹം പിന്നെയും പിന്നെയും ഉണ്ടായിവരുന്നു. എന്നാൽ അതു തെറെറന്നു വിചാരിച്ചു വാങ്ങിക്കാതിരുന്നേക്കാം. എന്നാൽ മററവനു അങ്ങിനെ ഒരു മോഹവും ഉണ്ടാകുകയില്ല. ആ പണം തൊട്ടാൽ തൻെറ കൈ വെന്തുപോകുമെന്നു വിചാരിക്കുന്നു. ആ പണത്തെ നിഷേധിക്കുന്നതിനു അവനു ഒരു പ്രയാസവുമില്ല. ഈ രണ്ടാമത്തെ വിധത്തിലുള്ള സുകൃതത്തെയാണ് ക്രിസ്തു ആവശ്യപ്പെടുന്നതു്. ഒരു ചീത്തയായ പ്രവൃത്തി ചെയ്യുകൂടായെന്നു മാത്രമല്ലാ ആ പ്രവൃത്തിക്കു കാരണമാകുന്ന വികാരംകൂടെയും ഉണ്ടായിക്കൂടായെന്നു താൻ മലപ്രസംഗത്തിൽ പലപ്രാവശ്യം ആവർത്തിച്ചു പറഞ്ഞിട്ടുണ്ട്. ഒരു സംഗതിയിലേക്കു തീഷ്ണതയോടുകൂടിയ വാഞ്ഛയുള്ള ഒരുവനു അതിനു എതിരായിരിക്കുന്ന യാതൊരു സംഗതിയിലോട്ടും മനസ്സു പോകുന്നതല്ല.

ഈ തീഷ്ണത എന്തിനെക്കുറിച്ചായിരിക്കണമെന്നാകുന്നു ക്രിസ്തു ആവശ്യപ്പെടുന്നതു്? ഒരു പ്രത്യേകവികാരം ഒരു മനുഷ്യനെ ഒരു പ്രത്യേകപാപത്തിൽനിന്നു കാക്കുന്നു. സ്വാഭിമാനമുള്ള ഒരുവൻ അസത്യം സംസാരിക്കുകയില്ല. ഒരു സ്വദേശാഭിമാനി തൻെറ രാജ്യത്തിനു ദ്രോഹം ചെയ്കയില്ല. എന്നാൽ ഇപ്രകാരമുള്ള വികാരങ്ങൾ ചില സംഗതികളിൽ മാത്രമെ പ്രവർത്തിക്കുകയുള്ളു. സ്വദേശാഭിമാനി രാജ്യത്തിനു ദ്രോഹം ഒന്നും ചെയ്കയില്ലെങ്കിലും തൻെറ രാജ്യവാസികളോടു ദ്രോഹം ചെയ്തേക്കാം. പരമാർത്ഥിയായ മനുഷ്യൻ ക്രൂരനായിരുന്നേക്കാം. എല്ലാ പാപത്തിൽനിന്നും ഒരു മനുഷ്യനെ രക്ഷിക്കുവാൻ കഴിയുന്ന വികാരം (അങ്ങിനെയൊരു വികാരം ഉണ്ടെങ്കിൽ) എന്തു?

(തുടരും.)

---

## പ്രവചനം. (തുടർച്ച)

(കെ. കെ. കുരുവിള ബി. എ.)

ദീർഘദർശിമാരുടെ കൂട്ടത്തിൽ ഒരാളാണെന്നു പറയുവാൻ ആമോസ് വിസമ്മതം കാണിച്ചു എങ്കിലും അവരോടു അവനു വളരെ ചേർച്ചയുണ്ട്. ദീർഘദർശിമാരായ മോശയും ഏലിയായും കെട്ടിയ അടിസ്ഥാനത്തിന്മേലത്രെ ആമോസും പിൻഗാമികളും പണിചെയ്തതു്. ആമോസിൻെറ കാലത്തു ദൈവവും ഇസ്രായേൽമക്കളും തമ്മിലുള്ള ചേർച്ചയേപ്പററിയുള്ള അഭിപ്രായം മുമ്പുണ്ടായിരുന്നതിനേക്കാൾ ഒരു പടി കൂടി ഉയർന്ന നിലയിൽ എത്തിയിട്ടുണ്ട്. മുമ്പുള്ള ദീർഘദർശിമാർ സാധാരണയായി ദൈവം ഇസ്രായേൽമക്കളുടെ സ്വന്തമാണെന്നും താൻ അവരെ നശിപ്പിക്കയില്ലെന്നും വിശ്വസിച്ചിരുന്നു. ഇസ്രായേൽമക്കൾ നന്മയേയും സന്മാർഗ്ഗത്തേയും വെടിഞ്ഞു് ദോഷക്കടലിൽ മുഴുകിയിരിക്കുന്നു എന്നും, യഹോവായിക്കു യഥേഷ്ടം ഒരു ജാതിയെ തിരഞ്ഞെടുക്കണമെങ്കിൽ അപ്പോഴുള്ള യഹൂദസമുദായത്തിൻെറ സ്ഥിതി മാററിയേ സാധിക്കയുള്ളു എന്നും, ആമോസിനും ഹോശിയായിക്കും നല്ല ബോധമുണ്ടായിരുന്നു.

ദോഷത്തിൻെറ ഫലം നാശമാകയാൽ പാപത്തിൽ അധിവാസം ചെയ്യുന്ന യഹൂദഗണങ്ങൾ ദൈവത്തിൻെറ പ്രത്യേകജനങ്ങൾ തന്നെ എന്നിരുന്നാലും ശിക്ഷ ഏൽക്കേണ്ടിവരുമെന്നു ഇവർ പ്രസ്താവിച്ചു. ഇക്കാലത്തു ഉണ്ടായ അസീറിയാരാജ്യക്കാരുടെ ആക്രമണത്തിന് ഇപ്രകാരം ഒരർത്ഥമല്ലാതെ മറെറാന്നും അവർ സങ്കല്പിച്ചില്ല. അന്യായത്തിൻെറ കൂലി ആരു തന്നെ ആയിരുന്നാലും അനുഭവിച്ചേ തീരൂ എന്നുള്ള പരമസത്യത്തെ ആമോസ് മുതലായ ദീർഘദർശിമാർ വ്യക്തമാക്കി. ദൈവത്തിൻെറ മറെറാരു ലക്ഷണത്തെ അവർ മറന്നുകളഞ്ഞിട്ടുമില്ലായിരുന്നു. ദൈവം നിതിമാൻ മാത്രമല്ല സ്നേഹവും കൂടി ആകുന്നു. തൻെറ നീതിയിൽ യഹൂദന്മാരെ നശിപ്പിക്കുമെങ്കിലും തൻെറ കരുണയിൽ അവരെ രക്ഷിക്കുമെന്ന് ഇവർ വിചാരിച്ചു. ഇതു രണ്ടുംകൂടി എങ്ങിനെയാണ് സാധിക്കുന്നതെന്ന് ആമോസോ ഹൊശിയായോ

വ്യക്തമായി പ്രസ്താവിക്കുന്നില്ല. ദൈവം ഇസ്രായേലിൽ നിന്നു ആവശ്യപ്പെട്ടിരുന്നതു ദേവാലയത്തിൽ പോകുന്നതൊ ന്യായപ്രമാണത്തിന്റെ അക്ഷരങ്ങളെ നിവൎത്തിക്കുന്നതോ അല്ലെന്നും സാക്ഷാൽ പരിശുദ്ധമായ ഒരു ജീവിതമാണെന്നും അവരെ ബോധപ്പെടുത്തേണ്ടതു ആവശ്യമായിരുന്നു. ശക്തിയേറിയ കൊടുങ്കാററുപോലെ ഇസ്രായേലിനെ അടിച്ചു തകൎത്തുകളയുന്ന അസ്സീറിയാ രാജ്യത്തിന്റെ ആക്രമണം ഇസ്രായേലിൽ ഈ ബോധത്തെ ഉണ്ടാക്കുന്നതിനു സാഹായിച്ചു എന്നു ഇവർ പ്രസ്താവിച്ചു. ഇപ്രകാരം ഏകദൈവത്തിന്റെ സന്മാൎഗ്ഗഭരണം ലോകം എങ്ങുമുണ്ടെന്നുള്ള വലിയ സത്യത്തെ ആദ്യമായി മനുഷ്യൎക്കു വെളിപ്പെടുത്തി.

ഏതുവിധത്തിലാണ് തന്റെ അളവററ കരുണകൊണ്ടു് ഇസ്രായേൽമക്കളെ വീണ്ടെടുക്കുന്നതെന്നുള്ള സംഗതി തെളിവായി പ്രസ്താവിച്ചിട്ടില്ലെന്നു മുമ്പ് പറഞ്ഞുവല്ലൊ. അവ്യക്തമായി ദാവീദിന്റെ രാജ്യത്തെപ്പോലെ ഒരു രാജ്യമായിരിക്കുമെന്നു അവർ പ്രസ്താവിച്ചു. ഏശായാപ്രവാചകനാണ് ഈ സംഗതിയെ ശരിയാംവണ്ണം വെളിപ്പെടുത്തിയതു്. ഒരു നല്ല പങ്കു ശേഷിക്കപ്പെടുമെന്നുള്ള ഏശായായുടെ ഉപദേശത്തിൽനിന്നുൽഭൂതമായ ആശ ഇസ്രായേൽ ജാതിക്കു നേരിട്ടിരുന്ന വലിയ ഉപദ്രവങ്ങളിൽപോലും നശിച്ചിട്ടില്ലായിരുന്നു. ഈ തിരഞ്ഞെടുക്കപ്പെട്ടവരെ യഹോവാ സൂക്ഷിക്കയും രക്ഷിക്കയും ചെയ്യുമെന്നാണ് ഏശായാ പ്രസ്താവിച്ചിരിക്കുന്നതു്. ഈ കാലത്തു ഇസ്രായേൽക്കാർ ദൈവത്തെ ഒരു ജാതിയുടെ അധിപനായി വിശ്വസിച്ചുപോന്നിരുന്നതുകൊണ്ടു് ദൈവം ഇവൎക്കുവേണ്ടി സീയോനെ രക്ഷിക്കുമെന്നാണ് വിശ്വസിച്ചിരുന്നതു്.

ഇങ്ങിനെ സീയോനെ രക്ഷിക്കുന്നതിനു മാനുഷികശക്തികൊണ്ട് സാധിക്കയില്ലാ എന്നു അവർ നല്ലവണ്ണം മനസ്സിലാക്കിയിരുന്നു. ഇങ്ങിനെ രക്ഷിക്കപ്പെടേണ്ടുന്നതിനായി ദൈവാത്മാവ് മനുഷ്യരുടെമേൽ അധിവസിക്കാതെ സാധിക്കയില്ല എന്നു താൻതന്നെ സ്പഷ്ടമായി പറഞ്ഞിട്ടുണ്ടു്. ഏശയാ (൧൧. ൨) ഇതിനേക്കാൾ കൂടുതലായി സീയോനെ ഒരു യഹൂദരാജ്യത്തിന്റെ തലസ്ഥാനമായി താൻ വിചാരിക്കുന്നില്ല. പിന്നയോ ലോകത്തിന്റെ എല്ലാം കൎത്താവു താനാണെന്നും തന്റെ അധിവാസസ്ഥലം സിയോനാണെന്നുമാണ് ഏശായാ പറയുന്നതു. യെഹൂദായേ നശിപ്പിക്കണമെന്നുള്ള സെനഖെരിബ് രാജാവിന്റെ ഉദ്യമം വിഫലീകരിച്ചപ്പോൾ മുതൽ ദീൎഘദൎശിയിൽ ആളുകൾക്കു വിശ്വാസം വൎദ്ധിച്ചുവരികയും ദീൎഘദൎശിയുടെ ഉപദേശം സ്വീകാരയോഗ്യമായി ഗണിക്കപ്പെടുകയും ചെയ്തുതുടങ്ങി. വിരോധഭാഗക്കാൎക്കു ഇതുകൊണ്ട് ഭയം ജനിക്കുകയും ദീൎഘദൎശിയുടെ സ്നേഹിതന്മാരെ കഠിനമായി ഉപദ്രവിക്കുകയും ചെയ്തു എന്നു് മനശയുടെ പ്രവൃത്തികൊണ്ടു നമുക്കു മനസ്സിലാക്കാവുന്നതാണ്. യോശായായുടെ കാലത്ത് വീണ്ടും ഒരു ഉണൎവ് ഉണ്ടായി എങ്കിലും അധികം കാലതാമസംകൂടാതെ തന്നെ അതിന്റെ ബലം ക്ഷയിക്കുകയും ഇസ്രായേൽജാതികൾ പൂൎവ്വികകാലത്തേപോലെ തന്നെ ഏശയായുടെ ഉപദേശങ്ങളെ മറന്ന് തങ്ങളുടെ സ്വന്തവഴികളിൽ നടക്കുന്നവരായി പരിണമിക്കയും ചെയ്തു. ഇതു യറമിയാ ദീൎഘദൎശിയുടെ ജീവിതത്തിൽനിന്നും എഴുത്തുകളിൽ നിന്നു നമുക്കു നല്ലവണ്ണം മനസ്സിലാക്കാവുന്നതാണ്. തന്റെ പുസ്തകത്തിന്റെ ആദ്യഭാഗം താൻ യോശിയായുടെ കാലത്തെഴുതിയതാണ്. ആ സമയത്തുപോലും യറമിയാ ജാതിയുടെ പൊതുവേയുള്ള സന്മാൎഗ്ഗരീതിയേപററി ഇച്ഛാഭംഗപ്പെട്ടത്രെ പറയുന്നതു. ഇസ്രായേൽജനങ്ങളുടെ കൂട്ടത്തിൽ സന്മാൎഗ്ഗികളായി അങ്ങും ഇങ്ങും ഓരോരുത്തർ കാണുമെന്നുള്ളതും ദീൎഘദൎശിക്കു ബോദ്ധ്യമായിരുന്നു. പക്ഷേ തനിക്കുണ്ടായിരുന്ന വലിയ സംശയം യഹൂദദേശക്കാർ വിദേശിയൎക്കു അധീനതപ്പെടാതെ ഇരിക്കാൻ തക്കവണ്ണം അവരുടെ സ്വഭാവം വ്യത്യാസപ്പെട്ടിട്ടുണ്ടോ എന്നുള്ളതായിരുന്നു. “കൊയിത്തുകാലവും കഴിഞ്ഞു വേനൽകാലവും കഴിഞ്ഞു എന്നിട്ടും ഇസ്രായേൽ രക്ഷപെട്ടതുമില്ല” (യറമിയാ ൮: ൨൦) എന്നു താൻ പ്രലാപിക്കുന്നു. യറമിയാ അവൎക്കുവേണ്ടി പ്രാൎത്ഥിപ്പാൻ പോലും

സമ്മതിക്കുന്നു. (൧൭ ൧) യഹൂദന്മാർ പരാജിതരായി തീൎന്ന് വീണ്ടും ദൈവം അവരെ അടിമയിൽനിന്നു തിരിച്ചു വരുത്തുമെന്നത്രെ മീഖമി പ്രസ്താവിച്ചതു. അവർ അടിമകളായി അന്യാധീനപ്പെട്ടുപോയി. അവരെ തിരിച്ചു വരുത്തണമെങ്കിൽ ഒരു ജാതിയായി അവരോടു പെരുമാറാൻ നിവൃത്തിയില്ലല്ലൊ. ഓരോരുത്തരോടും ദൈവം പെരുമാറേണ്ടിയിരിക്കുന്നു (൩൧: ൩൧) ചുരുക്കത്തിൽ പറഞ്ഞാൽ യഹോവാ ഓരോരുത്തരോടും പ്രത്യേകം പ്രത്യേകമായി പെരുമാറണം. വാസ്തവത്തിലുള്ള മാൎഗ്ഗത്തിന്റെ അടിസ്ഥാനം ദൈവവും മനുഷ്യരുമായുള്ള സംബന്ധമാണെന്ന് ലോകചരിത്രത്തിൽ ആദ്യമായി യറമിയാ അത്രെ പ്രസ്താവിച്ചിരിക്കുന്നതു. (തുടരും.)

---

## യാക്കോബായ സഭയും കുത്തഴിഞ്ഞ പുസ്തകവും (തുടൎച്ച)

൧൦. പരിശുദ്ധാത്മദാനം. യാക്കോബ്യരുടെ അടുത്തകാലത്തെ പ്രസംഗം കൈവയ്പു വഴിയായിട്ടല്ലാതെ പരിശുദ്ധാത്മാവിനെ പ്രാപിപ്പാൻ കഴിയുന്നതല്ലെന്നും മാമോദീസായിങ്കൽ പട്ടക്കാരന്റെ കൈവയ്പുമൂലം ക്രിസ്ത്യാനികൾക്കു ഒക്കെയും പരിശുദ്ധാത്മാവു് കിട്ടിയിട്ടുണ്ടെന്നും പരിശുദ്ധാത്മാവിനെ തരണമെന്ന് പ്രാൎത്ഥിച്ചാൽ കിട്ടുന്നതല്ലെന്നും പരിശുദ്ധാത്മാവിനെ കിട്ടിയെന്നും പരിശുദ്ധാവു് വന്നെന്നും മററും പറയുന്നതെല്ലാം അബദ്ധമാണെന്നുമായിരുന്നുവല്ലൊ. എന്നാൽ ഇതു തൽക്കാലത്തെ ആവശ്യം പ്രമാണിച്ചു് എടുത്തുകൊണ്ടുവന്ന ഒരുപദേശമാണെന്നും ഏതാനും വത്സരങ്ങൾക്കു മുമ്പ് യാക്കോബായ സഭ ഇതിന് വിരോധമായി പഠിപ്പിച്ചിട്ടുണ്ടെന്നും കാനൂനപക്ഷം മാൎത്തോമ്മാക്കാരോടു എതിൎക്കണം എന്നൊരുപദേശമല്ലാതെ യാക്കോബായ സഭയിലെ ഉപദേഷ്ടാക്കൾക്കു സ്ഥിരമായ മറെറാരുപദേശവും ഇല്ലെന്നു മുമ്പെ പ്രസ്താവിച്ചതു് തക്കമില്ലാത്തതാണെന്ന് സമ്മതിക്കരുതൊ? „൧൮൪ മേടം ൨൩ാം നംമാർ ദീവന്നാസ്യോസു സിമ്മനാരിയിൽ കൂടിയ പട്ടക്കാരുടെ യോഗത്തിൽ ദി. ശ്രീ. പയ്യമ്പള്ളിൽ ദാവീദുകത്തനാർ അവർകൾ വായിച്ചതും ൧൮൪ മേടം, ഇടവം, മിഥുനം, കൎക്കടകം ഈ മാസങ്ങളിലെ പത്രികകളിൽ തുടൎച്ചയായി പ്രസിദ്ധപ്പെടുത്തിയിരുന്നതും. „പട്ടക്കാരും പരിശുദ്ധാത്മാവും" എന്ന തലവാചകത്തോടു കൂടിയതുമായ പ്രസംഗത്തിന്റെ കുറെ ഭാഗം ഇവിടെ ചെറിയക്ഷരത്തിൽ പകൎത്താം. ആ പ്രസംഗം മുഴുവൻ പകൎത്താൻ ഞങ്ങൾക്കു ആഗ്രഹമുണ്ടു് എങ്കിലും അതിന് നിവൃത്തിയില്ലാത്തതുകൊണ്ടു് ചില ഭാഗങ്ങൾ മാത്രം വാക്കിനു വാക്കായി താഴെ പകൎത്തുന്നു.

“ഏത്രയും സാരമായ ഈ സംഗതിയെക്കുറിച്ചു ദൈവകൃപയാൽ ഇപ്പോൾ രണ്ടു കാൎയ്യം വിചാരിക്കാം. ൧. പരിശുദ്ധാത്മാവുകൊണ്ടു നിറയപ്പെടുന്നതിന്റെ ആവശ്യം ൨. പരിശുദ്ധാൽമാവുകൊണ്ടു നിറയപ്പെടുന്നതു എങ്ങിനെ? ..................നാം ദൈവത്തിന്റെ മക്കളെന്നു ആളാംപ്രതിയുള്ള സാക്ഷിക്കു ഇതു ആവശ്യമാകുന്നു...... ......ദൈവത്തിന്റെ പ്രിയ മക്കളിൽ പലൎക്കും ‘നാം ദൈവത്തിന്റെ മക്കളാകുന്നു എന്നു നമ്മുടെ ആത്മാവിനോടുകൂടെ സാക്ഷിക്കുന്നു’ എന്നു റോമാ ൮: ൧൬ൽ പറയുന്നതുപോലെ അനുഭവമില്ലാത്തതു എന്തുകൊണ്ടു? എല്ലാവരും ഒരളവിൽ അല്ലാ എന്നിരുന്നാലും ആത്മാവുകൊണ്ടു നിറയപ്പെട്ടാൽ സാക്ഷി നിശ്ചയമാകുന്നു. പിന്നെ ദാസന്മാരല്ലാ പുത്രന്മാർ അത്രെ എന്ന ബോധത്തിൽ നടക്കുന്നതുമാകുന്നു. പിന്നെയും പിശാചിനോടുള്ള പോരിനു ഇതു ആവശ്യമാകുന്നു. ..................പട്ടം പരിക്ഷയ്ക്കു ഒരു തരമായി അവൻ വിചാരിക്കുന്നു. ആദ്യകാലത്തു വിശ്വാസംകൊണ്ടും പരിശുദ്ധാത്മാവുകൊണ്ടും നിറഞ്ഞ സ്തേഫാനോസന്മാരെ അത്രെ തിരഞ്ഞെടുത്തതു ഇപ്പോഴത്തെ തിരഞ്ഞെടുപ്പു നമുക്കു അറിയാമല്ലൊ..................ഒട്ടും അപ്രധാനമല്ലാത്ത ഒരു പട്ടക്കാരൻ ഒരിക്കൽ എന്നോടു പറഞ്ഞതു ഞാൻ ഓൎക്കുന്നുണ്ടു. താൻ പട്ടം ഏറ്റതുമുതൽ തനിക്കു ഒരു പിശാചിന്റെ ഉപദ്രവം ഉണ്ടായി എന്നും തന്റെ രഹസ്യപ്രവൃത്തി വിചാരിച്ചാൽ കറുത്തകുപ്പായം നടപ്പായമുതൽ തനിക്കു ഒരു പിശാചിന്റെ കോലം കൂടെ ഉണ്ടായി എന്നും തോന്നിപ്പോയതായിട്ടത്രെ പറഞ്ഞതു. ... ..........പരസ്യശുശ്രൂഷയ്ക്കു കൎത്താവിനെ അഭിഷേകം ചെയ്വാൻ ഇതു ആവശ്യമായിരുന്നെങ്കിൽ നമുക്കു എത്ര അധികം. പരിശുദ്ധാത്മാവുകൊണ്ടു നിറയപ്പെട്ട ശ്ലീഹന്മാൎക്കു ഓരോ പ്രത്യേകം സംഗതിക്കു പിന്നെയും പിന്നെയും നിറയപ്പെടുവാൻ ആവശ്യമായിരുന്നതുപോലെ നമുക്കും ആവശ്യമാകുന്നു. ..............................

## പരിശുദ്ധാത്മാവുകൊണ്ടു നിറയപ്പെടുന്നതു എങ്ങിനെ?

ഇങ്ങിനെ ഒരു കാൎയ്യം ഉണ്ടെന്നു മുന്നമെ തീൎച്ചയായി ഉറയ്ക്കണം...............പരിശുദ്ധാൽമാവുകൊണ്ടു നിറയപ്പെടാതെ പുതിയനിയമത്തിൽ പറയുന്നതുപോലുള്ള ക്രിസ്ത്യാനിജീവിതം ജീവിപ്പാൻ കഴിയുന്നതല്ലാ..................ദരിദ്രന്മാരും ബലഹീനന്മാരും അയോഗ്യന്മാരുമായ നമുക്കു പരിശുദ്ധാൽമാവുകൊണ്ടു നിറയപ്പെടുവാൻ കഴിയുമെന്നു വേദം പറയുന്നതു വിശ്വസിക്കണം. ദോഷികളായ നിങ്ങൾ നിങ്ങളുടെ മക്കൾക്കു നല്ല ദാനങ്ങളെ കൊടുപ്പാൻ അറിയുന്നു എങ്കിൽ സ്വൎഗ്ഗസ്ഥനായ നിങ്ങളുടെ പിതാവു തന്നോടു ചോദിക്കുന്നവൎക്കു പരിശുദ്ധാൽമാവിനെ എത്ര അധികം കൊടുക്കും. വാഗ്ദത്തം നിങ്ങൾക്കും നിങ്ങളുടെ മക്കൾക്കും ഉള്ളതാകുന്നു............ ആദ്യസഭയിലും പിന്നാലെ ഇപ്പോഴും എത്രയൊ അമ്മേനിക്രിസ്ത്യാനികളും പരിശുദ്ധാത്മാവുകൊണ്ടു നിറയപ്പെട്ടിട്ടുണ്ടു. പട്ടക്കാർ ഇതുകൂടാതെയിരുന്നാൽ എത്രയൊ മോശമാകുന്നു..............പിന്നെയും ഈ വാഴ്വു കൂടാതിരിക്കുന്നതു നിശ്ചയമായി ഒരു വലിയ പാപമാകുന്നു എന്നു ബോധപ്പെടണം. എഫെ ൫: ൧൮ൽ നമ്മുടെ കൎത്താവിന്റെ രണ്ടു കല്പനകൾ ഉണ്ടു. ‘ദുൎന്നടപ്പുണ്ടാകുന്ന മദ്യം കൊണ്ടു ലഹരിപ്പെടരുതു പിന്നെയൊ ആത്മാവുകൊണ്ടു നിറയപ്പെടുവിൻ’, ഇതു രണ്ടും കല്പനകളാകുന്നു. ഒന്നു ചെയ്യരുതെന്നും ഒന്നു ചെയ്യണമെന്നും ഉള്ളതുതന്നെ. എന്നാൽ ഒരു അമ്മേനിക്കോ പട്ടക്കാരനൊ മദ്യപാനം ചെയ്യാമൊ? അരുതെന്നു നിങ്ങൾ പറയുന്നു. ആൽമാവുകൊണ്ടു നിറയപ്പെടുവിൻ എന്നുള്ള കല്പന ഒരുത്തനു ലംഘിക്കാമൊ ഹാ! നമ്മുടെ ജീവതം പാപം ആയിരിക്കുന്നു എന്നു നിങ്ങൾ കാണ്മാൻ തുടങ്ങുന്നില്ലയൊ........ .....ഈ ബോധത്തോടുകൂടെ പാപം എന്നു തോന്നുന്ന സകലത്തെയും വിട്ടുതിരിവിൻ........ വടക്കുവച്ചു ഒരു സമയം ഒരു പഴയ മല്പാനച്ചൻ പറഞ്ഞതു ഞാൻ ഓൎക്കുന്നുണ്ടു. ഇനിക്കു ഒരിക്കലും തൃപ്തിയാകാത്തതു രണ്ടു കാൎയ്യം ആകുന്നു. ഒന്നു സ്ത്രീരഞ്ജനയും മറേറതു ദ്രവ്യവും തന്നെ. എന്നാൽ കുറെ പ്രായം കഴിഞ്ഞിരിക്കയാൽ ഒന്നാമത്തേതിനു ഒരു പതം വന്നിട്ടുണ്ടു. രണ്ടാമത്തേതു അതായതു ദ്രവ്യാഗ്രഹം ഒട്ടും കുറവില്ലാ. കൂടുതൽ അത്രെ എന്നാകുന്നു അദ്ദേഹം പറഞ്ഞതു.... ........കൎത്താവു യോർദ്ദാനിൽ ഇറങ്ങി നിന്നതുപോലെ കൎത്താവിനോടു കൂടെ മരണത്തിൽ ഇറ

ങ്ങി നിന്നാൽ പരിശുദ്ധാത്മാവുകൊണ്ടു നിറയപ്പെടാകുന്നതാകുന്നു......... ഞാൻ പരിശുദ്ധാത്മാവുകൊണ്ടു നിറഞ്ഞുവോ ഇല്ലയോ എന്ന് ഞാൻ എങ്ങിനെ അറിയുന്നു എന്ന് ഒരാൾ ചോദിക്കുന്നു.........പരിശുദ്ധാത്മാവുകൊണ്ടു നിറയപ്പെട്ടാൽ ആരോട്ടും കപടമില്ലാത്ത സ്നേഹത്തിൽ ഇരിപ്പാൻ കഴിയുന്നതാകുന്നു. .........കർത്താവിൻെറ ജീവൻ നിങ്ങളുടേതായി എണ്ണി നിങ്ങളെ തന്നെ കർത്താവിന് ഏല്പിച്ചുകൊടുപ്പിൻ. പരമാർത്ഥത്തോടും സത്യത്തോടും നിങ്ങളെ തന്നെ ദൈവത്തിന് പ്രതിഷ്ഠിപ്പിൻ.... ......നിങ്ങൾ നിങ്ങളെ തന്നെ വെറുമയാക്കി തയ്യാറാകുമ്പോൾ ആത്മാവു പണ്ടേപോലെ പെട്ടെന്ന് നിങ്ങളിൽ നിറയുന്നതാകുന്നു. നിങ്ങൾ മനഃപൂർവ്വമായി താഴെ പറയുന്നതുപോലെ ചെയ്യുമെന്നിരുന്നാൽ നിങ്ങളുടെ ജീവിതം ഇന്നുമുതൽ മേലാൽ മാററമുള്ളതായിരിക്കും. പ്രതിജ്ഞ—കർത്താവെ നീ എന്നിൽ ആവശ്യമാകുന്നതു ഏതും ആകുവാനും ചെയ്വാനും ഞാൻ എന്നെത്തന്നെയും എൻെറ ഇഷ്ടത്തേയും എൻെറ സമയത്തേയും എൻെറ സാമർത്ഥ്യത്തേയും എൻെറ നാവിനേയും എൻെറ വസ്തുവകയേയും എൻെറ മാനത്തേയും എൻെറ ആസകലത്തേയും നിനക്കു ഞാൻ സമർപ്പിച്ചിരിക്കുന്നു. ഇപ്പോൾ ഞാൻ എന്നെത്തന്നെ തന്നു കഴിഞ്ഞിരിക്കകൊണ്ട് ഇനിയും സകലവും കർത്താവിൻെറ അല്ലാതെ ഞാൻ ഇനിയും ഒരിക്കലും എനിക്കുള്ളവനല്ലാ. ഞാൻ കൊണ്ടുവരുന്ന കാഴ്ച നീ കൈക്കൊള്ളുന്നു എന്നു ഞാൻ വിശ്വസിക്കുന്നു. നിൻെറ ഇഷ്ടത്തിന് നന്നെന്നു തോന്നുന്നതു ഒക്കെയും എന്നിൽ പ്രവർത്തിപ്പാൻ ഞാൻ നിന്നെ ആശ്രയിക്കുന്നു. നീ തരുന്നതു കൈക്കൊള്ളുവാനും നീ തരാതിരിക്കുന്നതു കൂടാതിരിപ്പാനും നീ എടുക്കുന്നതു വിട്ടുതരുവാനും നീ നിയമിക്കുന്നതു സഹിപ്പാനും നീ ആവശ്യമാകുന്നതു ആകുവാനും നീ കല്പിക്കുന്നതു ചെയ്‌വാനും നീ അയക്കുന്നിടത്തു പോകുവാനും നീ പോക എന്നു പറയുന്നതുവരെ കാത്തിരിപ്പാനും ഞാൻ മനസ്സാകുന്നു.'' (ഇടവകപ്പത്രിക ൩ാം പുസ്തകം പുറങ്ങൾ, ൯൯, ൮൦, ൮൩, ൯൮; ൧൦൩—൧൦൮; ൧൧൧—൧൧൪.)

മേൽ ചെറിയക്ഷരത്തിൽ ചേർത്തിരിക്കുന്നതു മുഴുവൻ ഒരു യാക്കോബായ പട്ടക്കാരൻ പട്ടക്കാരുടെ യോഗത്തിൽ പറഞ്ഞ പ്രസംഗം ആണെന്ന് വിശ്വസിപ്പാൻ പ്രയാസമായിരുന്നേക്കാം. എന്നാൽ തർക്കമുള്ളവർ ഇടവകപ്പത്രിക എടുത്തു നോക്കട്ടെ. യാക്കോബായ വൈദികന്മാരുടെ യോഗത്തിൽ വച്ച്, ഒരു വൈദികൻ പ്രസംഗിക്കയും എല്ലാവരും സമ്മതിക്കയും ചെയ്തതും യാക്കോബായ സഭാനാവായ പത്രത്തിൽ മുഖപ്രസംഗമായിട്ടു പ്രസിദ്ധപ്പെടുത്തിയിട്ടുള്ളതുമായ പ്രസംഗത്തിനു നേരെ വിപരീതമായി പിന്നൊരിക്കൽ ആ സഭയിലെ വൈദികന്മാരും ഉപദേഷ്ടാക്കളും പ്രസംഗിച്ചതു ഓർക്കുമ്പോൾ ഇവർക്കു വല്ല വിശ്വാസവും ഉണ്ടോ എന്നു സംശയിച്ചു പോകുന്നു. പരിശുദ്ധാത്മാവിൻെറ പ്രവൃത്തി എന്നു മാർത്തോമ്മാക്കാർ കൂടെക്കൂടെ പറഞ്ഞുതുടങ്ങിയപ്പോൾ അതിനെതിരു പറവാൻ യാക്കോബായ വൈദികന്മാരും ഉപദേഷ്ടാക്കളും തീർച്ചപ്പെടുത്തിയെന്നേയുള്ളു. ദൈവമുണ്ടെന്നു മാർത്തോമ്മാക്കാർ പറയുന്നതുകൊണ്ടു ദൈവം ഇല്ലെന്നു വാദിപ്പാൻ ഈ കൂട്ടർ ഇനിയൊരിക്കൽ പുറപ്പെടുകയില്ലെന്ന് എങ്ങനെ തീർച്ചപ്പെടുത്താം?

൧൧ രക്ഷ. യാക്കോബായ സഭക്കു മാത്രമെ രക്ഷയുള്ളു

എന്നു പി. റ്റി. ഗീവറുഗീസ് കത്തനാർ എം. എ. അവർകളും എ. കെ. ജോൺ ഉപദേശി അവർകളും പലടത്തും വച്ചു വാദിക്കയും പ്രസംഗിക്കയും ചെയ്യുതായി കേട്ടിട്ടുണ്ട്. യാക്കോബ്യക്കേ രക്ഷയുള്ളു എന്നു വാദിച്ചു് ഒരു പാദ്രി അച്ചനെ മടുപ്പിച്ചതായി “യാക്കോബായ സഭ ഉപദേഷ്ടാഃ യേശുദാസർ” ൮൮ ഇടവത്തിലെ പത്രികയിൽ എഴുതിയിരിക്കുന്നു. [പുറം ൮൮] യേശുദാസർ മുതലായി യാക്കോബായ സഭയിലുള്ള നിസ്സാരന്മാരുടെ വാക്കുകൾ എടുത്തുപറയുന്നതു് എന്തിനെന്നു് ചിലർ ചോദിച്ചേക്കും. “യാക്കോബായ സഭ ഉപദേഷ്ടാ” എന്നു പേരുവച്ചു് പ്രസ്തുത സഭാനാവായ പത്രത്തിൽ എഴുതിയിരിക്കുന്നതിനു് നിശ്ചയമായിട്ടും സഭ ഉത്തരവാദത്വം വഹിക്കേണ്ടതാണു്. ഇതിനെ സംബന്ധിച്ചു ഇടവഴിക്കൽ കോർ എപ്പിസ്കോപ്പാ പറഞ്ഞിട്ടുള്ളതു ചെറിയക്ഷരത്തിൽ താഴെ പകർത്തുന്നു:—

“൭൭. ചൊ. റോമാവേദക്കാർ പറയുന്നതുപോലെ അന്ത്യോഖ്യാ പാത്രിയർക്കീസിനെ കീഴ്‌വഴങ്ങാത്തവർ രക്ഷപെടുകയില്ലെന്നു് സുറിയാനിക്കാർ വിചാരിക്കുന്നുണ്ടോ? ഉ. റോമാക്കാരെപ്പോലെ ഇങ്ങിനെ അവർ വിചാരിക്കുന്നില്ല. പിന്നെയോ മാമ്മോദീസാ കൈക്കൊണ്ടു് മുമ്മത്വത്തിൽ വഴിയെ വിശ്വസിച്ചു് മത്തായിയുടെ എവൻഗേലിയോൻ ൨൨ാം അദ്ധ്യായം ൩൭-൩൮-൩൯ വാക്യങ്ങളിൽ എഴുതിയിട്ടുള്ള കല്പനകളെ കാക്കുന്ന എല്ലാവർക്കും ദൈവം തന്റെ കൃപയാൽ നിത്യാനന്ദം കൊടുക്കുമെന്നു് അവർ വിശ്വസിക്കുന്നു.” (പുറങ്ങൾ ൧൯. ൨൦.)

ത്രിത്വത്തെ സംബന്ധിച്ചു ശരിയായ വിശ്വാസമുള്ളവരും മാമോദീസാ കൈക്കൊണ്ടവരും “ദൈവമായ കർത്താവിനെ പൂർണ്ണഹൃദയത്തോടും പൂർണ്ണആത്മാവോടും പൂർണ്ണമനസ്സോടും സ്നേഹിക്കണ”മെന്നും നിന്റെ അയൽക്കാരനെ നിന്നെപ്പോലെ തന്നെ സ്നേഹിക്കണമെന്നും ഉള്ള കല്പനകളെ അനുസരിച്ചു ജീവിക്കുന്നവരുമായ സകലർക്കും രക്ഷയുണ്ടെന്നു് ഈ വൈദികൻ സ്പഷ്ടമായി പറഞ്ഞിരിക്കുന്നു. രക്ഷയെ സംബന്ധിച്ചകാര്യത്തിൽ പോലും ഇങ്ങിനെ വ്യത്യാസം ഉണ്ടായിരിക്കുന്നതു് ഒരു കുത്തഴിവല്ലയൊ?

(തുടരും)

---

## കെ. വി. ചാക്കോ ബി. എ. എൽ. റ്റി. അവർകൾക്കു മറുപടി.

ഇദ്ദേഹത്തിന്റെ ലേഖനം ഈ ലക്കത്തിൽ ലേഖനങ്ങളുടെ സ്ഥാനത്തു പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്. അതിനെപറ്റി ഞങ്ങൾക്കു പറവാനുള്ളതു് താഴെ ചേർക്കുന്നു.

ഞങ്ങളുടെ തെറ്റായ ധാരണയെ തിരുത്തിതന്നതിനു് മിസ്റ്റർ ചാക്കോയ്ക്കു നന്ദി പറഞ്ഞിരിക്കുന്നു. ഞങ്ങൾക്കു ബാവായിൽ നിന്നു നേരെ അറിവു കിട്ടിയിട്ടുണ്ടെന്നു പറഞ്ഞില്ല. സുവിശേഷവെണ്മഴ എന്ന പത്രത്തിൽ നിന്നും മററു ചിലരിൽ

നിന്നും കിട്ടിയിട്ടുള്ള അറിവാണ് താരക പ്രസിദ്ധപ്പെടുത്തിയതെന്നു അപ്പോൾ തന്നെ പ്രസ്താവിച്ചിട്ടുണ്ട്. "കന്യാസ്ത്രീ അമ്മയുടെ പാൽ" എന്നു പറയപ്പെട്ടുപോരുന്ന മണ്ണ് ബാവാ കൊടുത്തപ്പോൾ വാങ്ങിച്ചവരിലും കേട്ടവരിലും പലർ ഇതു് അക്ഷരപ്രകാരം പാലാണെന്നു ധരിച്ചുപോയി. അങ്ങിനെയുള്ളവർ സുവിശേഷവെണ്മഴ പത്രാധിപരേയും ഞങ്ങളേയും തെററിദ്ധരിപ്പിച്ചു. ഇതു സുവിശേഷവെണ്മഴവിൽ വായിച്ച ശേഷം താമസിയാതെ പുറപ്പെട്ട താരകയിൽ ഇതു ഞങ്ങൾ ചേർത്തില്ല. പിന്നെ ഒരു മാസംകൂടെ കഴിഞ്ഞശേഷം വേറെ ആളുകളിൽ നിന്നുകൂടെ ഇതിനെ സ്ഥിരീകരിക്കുന്ന റിപ്പോർട്ടു കിട്ടിയതുകൊണ്ടും ഇടവകപ്പത്രിക മൌനം ദീക്ഷിച്ചതുകൊണ്ടുമാണ് ഞങ്ങൾ ഇതു പ്രസിദ്ധപ്പെടുത്തിയതു. മിസ്റ്റർ കെ. വി. ചാക്കൊ ബി. എ. എൽ. ററി. തമ്പുരാനെ പെററമ്മയുടെ മുലപ്പാൽ എന്നു പറഞ്ഞു ഒരു സാധനം ചിലർക്കെല്ലാം കൊടുക്കുന്നു എന്നു വല്ലവരും പറഞ്ഞു കേട്ടിട്ടു ഞങ്ങൾ വിശ്വസിച്ചെങ്കിൽ അതു ഞങ്ങളുടെ പേരിൽ ക്ഷന്തവ്യമല്ലായിരുന്നേനെ. എന്നാൽ ബാവായെപ്പററി ഇതു് ഞങ്ങൾ വിശ്വസിച്ചതു് ക്ഷന്തവ്യമാണെന്ന് ആരും സമ്മതിക്കുമെന്നാണ് തോന്നുന്നതു്. മിസ്റ്റർ ചാക്കോയെപ്പോലെ ഉള്ള ഒരാളിനെ ഇങ്ങിനെ ഒരു സംഗതിയിൽ സംശയിക്കാൻപോലും പാടില്ല. ഈ വിധമായ പല അന്ധവിശ്വാസങ്ങളുള്ള ഒരാളിനെ സംബന്ധിച്ചു് ഇങ്ങിനെ ഒന്നു കേട്ടാൽ വിശ്വസിച്ചുപോകാൻ ഇടയുണ്ട്. ആ കേൾവി പിന്നീടു വാസ്തവമല്ലെന്നു വെളിപ്പെട്ടാലും വാസ്തവം അറിയുന്നതിനു മുമ്പ് ആ കേൾവിയെ വിശ്വസിച്ച ആളിനെ കുററം പറവാനുണ്ടോ എന്നു വായനക്കാർ വിധിക്കട്ടെ.

മിസ്റ്റർ ചാക്കോയേപ്പോലെയുള്ള പരിഷ്കൃതമാനസന്മാരായ യാക്കോബ്യക്ക് സാക്ഷാൽ നേരമ്പോക്കായിരിക്കുന്ന "സഹദേന്മാരുടെ ചരിത്രം" വിശ്വസിക്കുന്നവർ ഇതും വിശ്വസിക്കുമെന്നു വിചാരിച്ചുപോയതു കുററമാണോ? "പരിശുദ്ധന്മാരുടെ ചരിത്രം" എന്ന പേരോടുകൂടിയ വേറൊരു പുസ്തകം വ. ദി. ശ്രീ. പൌലൂസ് റമ്പാൻ അവർകൾ സുറിയാനിയിൽ നിന്നു തർജ്ജമചെയ്തു് അച്ചടിപ്പിച്ചിട്ടുണ്ടല്ലോ. അതികഠിനമായ നാററം പിടിച്ച എസ്ത്രാത്താത്തീസ എന്നൊരു പിശാചിനെ മോർമല്ക്കെ എന്ന പരിശുദ്ധൻ ഗുഹയിൽ നിന്ന് അടിച്ചിറക്കിയതും മൂട്ടാട്ടുകളുടെ സാദൃശത്തിൽ എസ്ത്രാത്താത്തീസ ഗുഹയിൽ നിന്നു ഇറങ്ങിപ്പോയതും ഈ പുള്ളി കുസ്തന്തിനോസ്പോലീസിലെ രാജാവിന്റെ മകളെ ബാധിച്ചതും ഭാഗ്യവാൻ അവിടെ എത്തി അവളിൽ നിന്ന് എസ്ത്രാത്താത്തീസിനെ വെളിക്കാക്കിയതും ഈ പിശാച് ഈ പ്രാവശ്യം പുകയുടെ സാദൃശത്തിൽ വെളിക്കിറങ്ങിയതും ഈ പുകയെ ഭാഗ്യവാൻ പിടിച്ച് ഒരു മുറിയിലിട്ടു് അടച്ചതും പിറേറദിവസം പുകയായ എസ്ത്രാത്താത്തീസിനെ മുറി തുറന്നിറക്കിക്കൊണ്ടു വന്ന് രാജാവിന്റെ പടിക്കൽ കിടന്ന വലിയ കല്ല് എടുപ്പിച്ചതും ഭാഗ്യവാനോടു കൂടെ എസ്ത്രാത്താത്തീസ് പെരിയകല്ലും ചുമന്നുകൊണ്ടു പോകുമ്പോൾ "നിബഹ്രർ തഹർണിയൊ" എന്നൊരു പിശാച് വഴിയിൽ വച്ചു കണ്ടിട്ട് എസ്ത്രാത്താത്തീസെ ചെങ്ങാതി നീ എങ്ങോട്ടാ ഇതെന്താ തലേലേതെന്നും മററും പറഞ്ഞു പരിഹസിച്ചതും നിബഹ്രർ തഹർണിയോയും എസ്ത്രാത്താത്തീസും തമ്മിലുള്ള സംഭാഷണവും നിബഹ്രർതഹർണിയൊ പറഞ്ഞ കോമ്പാക്കുകളും വായിക്കുമ്പോൾ പൊട്ടിച്ചിരിക്കാതിരിക്കാൻ ശേഷംപേക്ക് കഴികയില്ലെങ്കിലും ആ പുസ്തകം തർജ്ജമ ചെയ്തു അച്ചടിപ്പിച്ച റമ്പാച്ചനും മററും അതു വളരെ ഭക്തിയോടും വിശ്വാസത്തോടും കൂടെയാണ് വായിക്കുന്നതു്. ഈ പുസ്തകത്തിന്റെ പുറത്തു് "നീതിമാന്റെ ഓർമ്മ വാഴ്വിന്നായിട്ടു് ആകും" എന്നൊരു വാക്യമാണ് ചേർത്തിട്ടുള്ളതു്. വാഴ്വിന്നായിട്ടു് അടിപ്പിച്ച ഈ പുസ്തകം പരിഷ്കൃതമാനസന്മാരായ യാക്കോബ്യക്കും മററും ആദ്യാവസാനം നേരമ്പോക്കിനുപയോഗപ്പെടുന്നതാണ്. ഈ പഴങ്കഥകളൊക്കെ പട്ടാങ്ങയായി വിശ്വസിക്കുന്നവർ തമ്പുരാനെ പെററമ്മയുടെ മുലപ്പാൽ ഇപ്പോൾ ഉണ്ടെന്നു വിശ്വസിച്ചേക്കുമെന്നു വിചാരിച്ചതു ക്ഷന്തവ്യമല്ലെന്നു വരുമോ?

ബ. കോനാട്ടു മല്പാനച്ചൻ അവർകൾ ജീവനിക്ഷേപത്തിൽ ഭാഗംഭാഗമായി

പ്രസിദ്ധപ്പെടുത്തിയ "വിശുദ്ധ കന്യക മർത്തമറിയാമിന്റെ ചരിത്ര"ത്തെപ്പററി മിസ്റ്റർ ചാക്കൊ കേട്ടുകാണുമല്ലൊ. ഇതിനെപ്പററി ൧൯൦൭ ഇടവത്തിലെ ജീവനിക്ഷേപത്തിന്റെ കവറിൽ പത്രാധിപർ ചേർത്തിരുന്ന കുറിപ്പിന്റെ ഒരംശം ആദ്യമായി ഇവിടെ ഉദ്ധരിക്കാം. "ഈ പുസ്തകം വായിച്ചു ധ്യാനിക്കുന്നവൎക്കും കേൾപ്പിക്കുന്നവൎക്കും കേൾക്കുന്നവൎക്കും അതിനുവേണ്ടി ശ്രമിക്കുന്നവൎക്കും മററും വളരെ അനുഗ്രഹങ്ങൾ ലഭിക്കുന്നതായി പറഞ്ഞിട്ടുള്ളതുകൊണ്ടും ഇങ്ങിനെയുള്ള അനുഗ്രഹഫലങ്ങൾ അനുഭവസിദ്ധമായിട്ടുള്ളതുകൊണ്ടും ഇതിനെ വായിക്കുന്നതിനാൽ ദൈവഭക്തിയും സൽപ്രവൃത്തികളും വൎദ്ധിപ്പാൻ ഇടയുള്ളതുകൊണ്ടും ഈ പുസ്തകം ഒരു കുടുംബത്തിൽ ഇരിക്കുന്നതു തന്നെ വിശ്വാസികൾക്കു ഒരു കാവലായതുകൊണ്ടും.........ഇതിനെ ഭക്തിപൂൎവ്വം വായിച്ചു ധ്യാനിക്കയും ബഹുമതിപൂൎവ്വം സൂക്ഷിക്കയും ചെയ്തു ഇതിൽനിന്നുള്ള ഫലങ്ങളെ ഏവരും അനുഭവിച്ചറിയേണ്ടതാണ്. ഇവർ മിണ്ടാതിരുന്നാൽ കല്ലുകൾ അട്ടഹസിക്കുമെന്നും കല്ലുകളിൽ നിന്നു അബ്രഹാമിനു മക്കളെ നിലനിൎത്തുവാൻ കഴിയുമെന്നും കല്പിക്കയും കഴുതയെക്കൊണ്ടു മനുഷ്യനെപ്പോലെ സംസാരിപ്പിക്കയും മൂശയുടെ കൈയ്യിൽ ഉണങ്ങിയ മരക്കമ്പുകൊണ്ടു ചെങ്കടലിനെ വിഭാഗിക്കയും പത്രോസ് പൌലോസ് ശ്ലീഹന്മാരുടെ നിഴൽകൊണ്ടും വസ്ത്രഖണ്ഡങ്ങൾകൊണ്ടും രോഗികളെ സുഖപ്പെടുത്തുകയും.........ഏലീശായുടെ അസ്ഥികൊണ്ടു മരിച്ചവനെ ഉയൎപ്പിക്കയും മററും ചെയ്ത ദൈവത്തിനു തന്റെ മാതാവാകുവാൻ തിരഞ്ഞെടുത്തിട്ടുള്ള കന്യകയുടെ ചരിത്രപുസ്തകത്തിൽ നിന്നും അത്ഭുതകരമായ അനുഗ്രഹഫലങ്ങൾ വരുത്തുവാൻ പാടില്ലാത്തതല്ലെന്നുള്ളതു വായനക്കാർ പ്രത്യേകം ഓൎക്കണമെന്നപേക്ഷ. ഈ ചരിത്രപുസ്തകം ആദ്യം എഴുതപ്പെട്ടപ്പോൾ അതിന്റെ സൂക്ഷിപ്പുകാരനായിരുന്ന മാർ യോഹന്നാൻ ശ്ലീഹാ ഈ പുസ്തകത്തോടു കൂടെ എഫേസൂസ് ദേശത്തു വന്നപ്പോൾ അവിടെ വച്ചു ഈ പുസ്തകം മൂലം അത്ഭുതം നടന്നതായി സുറിയാനി ബത്ഗാസോ പുസ്തകത്തിൽ കുക്കോയൊ ലയങ്ങളിൽ പറഞ്ഞിരിക്കുന്നു." ഇത്ര ദിവ്യമായ ഈ പുസ്തകം വായിച്ചുതന്നെ കാണേണ്ടതാണ്. ഹിന്തുക്കളുടെ ശ്രീകൃഷ്ണനെപ്പോലെ കുസൃതിക്കാരനും സൎവ്വോപദ്രവിയുമായ ഒരു കുട്ടിയെ ഈ പുസ്തകത്തിൽ കാണുന്നുണ്ട്. ഈ കുട്ടി കളിപ്പാനായി കുഴിച്ച കുഴികളുടെ പുറത്തുകൂടെ ഒരു കുട്ടി ഒരു കമ്പു വലിച്ചുകൊണ്ടു പോയതിനാൽ കുഴി ഇടിഞ്ഞു ഉടനെ പ്രസ്തുത കുട്ടി കോപിച്ചു മറെറ കുട്ടിയെ ശപിച്ചു. ഉടൻതന്നെ ശപിക്കപ്പെട്ട കുട്ടി ശവമായി. പ്രസ്തുത കുട്ടിയെ ഒരിക്കൽ വേറൊരു കുട്ടി തോളിൽ പിടിച്ചു തള്ളി അവനും ഉടൻ ശാപം ഏററു മരിച്ചു. ഇങ്ങിനെ ഉള്ള ഉപദ്രവങ്ങൾ അധികമായപ്പോൾ ദേശവാസികൾ പ്രസ്തുത കുട്ടിയുടെ വളൎത്തപ്പനായ യോസേഫിന്റെ അടുക്കൽ ചെന്നു ഈ കുട്ടിയെ "താഴ്മയും മൎയ്യാദയും പഠിപ്പിക്കണം" എന്നു പറഞ്ഞു ശണ്ഠകൂട്ടി. അപ്പോൾ യോസേഫ് കുട്ടിയെ വിളിച്ചു "നിന്നെക്കൊണ്ടു പൊറുതികേടായിരിക്കുന്നു എല്ലാവരും നിന്നെ വെറുക്കുന്നുവല്ലൊ" എന്നു പറഞ്ഞു ശാസിച്ചു. ശ്രീകൃഷ്ണന്റെ കുസൃതികളെപ്പററി ഗോപസ്ത്രീകൾ യശോദയുടെ അടുക്കൽ പോയി സങ്കടം പറഞ്ഞതും യശോദ കൃഷ്ണനെ ശാസിച്ചതും ഈ ഘട്ടത്തിൽ ഓൎമ്മവരുന്നു. യോസേഫിന്റെ അടുക്കൽ വന്നു പ്രസ്തുത കുട്ടിയെപ്പററി സങ്കടം പറഞ്ഞവരുടെ കണ്ണുകളെ ശാപത്താൽ കുട്ടി പൊട്ടിച്ചു. അതുകൊണ്ടു യോസേഫ് കുട്ടിയുടെ "ചെവിക്കു പിടിച്ചു തൂക്കി." "എന്നോടു കളിക്കുന്നതു മതി" എന്നു കുട്ടി യോസേഫിനോടു പറഞ്ഞു. കഷ്ടം! ഈ കുസൃതിക്കാരനായ കുട്ടി യേശുവാണെന്നത്രെ ഈ പുസ്തകത്തിൽ പറയുന്നതു്. (൧൯൦൭ കന്നിയിലെ ജീവനിക്ഷേപം നോക്കുക.)

ഇതുകിടക്കട്ടെ. ഈ പുസ്തത്തിൽ ചില വലിയ രഹസ്യങ്ങൾ വെളിപ്പെടുത്തിയിട്ടുണ്ട്. മറിയ യേശുവിന്റെ തലയിൽ ഒഴിച്ച പരിമളതൈലത്തിനു ഇത്ര അധികം വാസന വന്നതു എന്തുകൊണ്ടാണെന്നു നിങ്ങൾ അറിഞ്ഞിട്ടുണ്ടൊ? ആ രഹസ്യം ഈ പുസ്തകത്തിൽ വെളിപ്പെടുത്തിയിട്ടുണ്ട്. ആ ഭാഗം പദംപ്രതി താഴെ പകൎത്തുന്നു. "എട്ടുദിവസം കഴിഞ്ഞപ്പോൾ കുട്ടിയെ ആ കല്ലുടാവിൽവച്ചു തന്നെ ചേലാകൎമ്മം ചെയ്തു. ശോല്യം എന്നവൾ ആ അഗ്രചൎമ്മത്തെ എടുത്തു അവളുടെ പുത്രനു കൊണ്ടു

പോയി കൊടുത്തു. അവൻ ആ അഗ്രചർമ്മത്തെ മേൽത്തരം നർദീൻ തൈലക്കുപ്പിയിൽ ഇട്ടു സൂക്ഷിച്ചു. മശിഹായുടെ കഷ്ടാനുഭവത്തിനു മുമ്പായി പാപിയായ സ്ത്രീ തന്റെമേൽ ഒഴിച്ച തൈലം ഇതാകുന്നു.” (൧൯൦൭ ഇടവത്തിലെ ജീവനിക്ഷേപം പുറം ൧൯) ഇത്തരം സുറിയാനി കിത്താബുകൾ വിശ്വസിക്കാനും അലൌകികമായ ശക്തിയുള്ളവയായിട്ടു അവയെ ഗണിപ്പാനും കഴിയുന്നവർ മുലപ്പാൽ ഉണക്കിപൊടിച്ചു ൧൯൦൦ കൊല്ലം വച്ചിരുന്നു എന്നു വിശ്വസിക്കാനും പ്രാപ്തിയുള്ളവരാണെന്നു ഞങ്ങൾ ശങ്കിച്ചതു ക്ഷമിച്ചുകൂടാത്തതാണൊ? ഇവയെല്ലാം അന്ധവിശ്വാസങ്ങളാണെന്നു നേരെനിന്നു പറവാൻ ശങ്കാറപ്പുള്ളവർ യാക്കോബായ സഭയിൽ എത്രപേരുണ്ട്? അങ്ങിനെ അഭിപ്രായമുള്ളവർ ആ സഭയിൽ അനേകരുണ്ടെന്നു ഞങ്ങൾക്കു അറിയാം. എങ്കിലും ഇവയെ പട്ടാങ്ങയായി വിശ്വസിക്കുന്ന വൈദിക്മാരോടുള്ള ഭയം നിമിത്തം തങ്ങളുടെ അഭിപ്രായത്തെ തുറന്നു പറവാൻ തുനിയുന്നവർ ദുർല്ലഭം. ഹാസ്യജനകമായ അന്ധവിശ്വാസങ്ങളെ പ്രചരിപ്പിക്കുന്നതിനു പ്രമുഖ്യന്മാരായ വൈദികന്മാർ ഉണ്ടായിരിക്കയും അതിനോടു എതൃപ്പാൻ ആരും ഇല്ലാതിരിക്കയും ചെയ്യുന്ന ഒരു സമൂഹത്തിൽ ൧൯൦൦ വത്സരം മുമ്പിലത്തെ മുലപ്പാൽ ഉണങ്ങിപൊടിച്ചു കൊണ്ടുവന്നിരിക്കുന്നു എന്നുപറവാൻ ഒരു വൈദികനും അതു വിശ്വസിപ്പാൻ കുറെ ജനവും ഉണ്ടായേക്കുമെന്നു ശങ്കിച്ചതു അത്ര ക്ഷമിച്ചുകൂടാത്തതാണൊ? മല്പാനച്ചൻ ഇതു വിശ്വസിച്ചെങ്കിൽ ബാവാ ഇതിലപ്പുറം വിശ്വസിക്കുമെന്നു ശങ്കിക്കാവുന്നതാണ്.

അപൂർവ്വസാധനത്തെപററി വളരെ ആക്ഷേപകരമായി എഴുതികാണുന്നു എന്നു പറഞ്ഞു മിസ്റ്റർ ചാക്കൊ ഞങ്ങളെ കുററപ്പെടുത്തുന്നു. ഇതിനെസംബന്ധിച്ചു ഞങ്ങൾ എഴുതിയിരുന്ന കുറിപ്പിന്റെ ചില അംശങ്ങൾ ഇവിടെ ഉദ്ധരിക്കാം. “ഈയിട ഈ പാൽ ഒരുനുള്ളു ഞങ്ങൾക്കും കിട്ടി. ഇതു തമ്പുരാനെപ്പെററമ്മയുടെ മുലപ്പാൽ ഉണക്കി പൊടിച്ചെടുത്തതാണ്. ൧൮ാം കൊല്ലത്തെ പഴക്കമുള്ളതായതുകൊണ്ടു ഇതിന്റെ നിറം അല്പം ഒന്നു മങ്ങിയിട്ടുണ്ട്. ബാവായുടെ കൈവശം ഇതു ധാരാളമുണ്ട്. ആവശ്യപ്പെടുന്നവർക്കു അഞ്ചും ആറും പണമിടവീതം കൊടുത്തുവരുന്നു. സകല ദീനങ്ങൾക്കും വിശിഷ്യ സ്ത്രീകൾക്കു മുലപ്പാൽ ഉണ്ടാകുന്നതിനും ഇതു് കൈകണ്ട മരുന്നാണുപോൽ…………….ഇതിൽ ഓരോനുള്ളുപാൽ പശുവിൻപാലിൽ ഇട്ടു സ്ത്രീകൾ മുപ്പതുദിവസം സേവിക്കാമെങ്കിൽ മുലപ്പാൽ ഉണ്ടാകും എന്നുള്ള കാൎയ്യത്തിൽ ആരും സംശയിക്കേണ്ട. ഈ സംഗതി ഇടവകപ്പത്രികയിൽ പരസ്യം ചെയ്യാഞ്ഞതു കഷ്ടമായിപോയി.” (പുറം ൩൧൩) ഞങ്ങൾ ആക്ഷേപസൂചകമായി പറഞ്ഞിട്ടുള്ളതൊക്കയും ഇവിടെ പകൎത്തിയിട്ടുണ്ട്. ഈ മുലപ്പാലിനെ സംബന്ധിച്ചുള്ള സംഗതി ആകപ്പാടെ ആക്ഷേപാൎഹമാണെന്നു മേല്പകൎത്തിയ വാചകങ്ങളിൽ സൂചിപ്പിച്ചിട്ടുണ്ടെന്നു ഞങ്ങൾ സമ്മതിക്കുന്നു. സംഗതി ആക്ഷേപാൎഹമാണെന്നുള്ളതു എല്ലാവരും സമ്മതിക്കുന്നതാണല്ലൊ. ആക്ഷേപയോഗ്യമായ മൌഢ്യങ്ങളെ ആക്ഷേപിക്കേണ്ടതു ഞങ്ങളുടെ ധൎമ്മമല്ലയൊ? ഒരാളിനെ ആക്ഷേപിക്കുന്നതും ഒരാളിന്റെ അഭിപ്രായങ്ങളേയൊ ഉപദേശങ്ങളേയൊ ആക്ഷേപിക്കുന്നതും രണ്ടാണെന്നാണ് ഞങ്ങളുടെ അറിവു. ഇവരണ്ടും ഒന്നാണെങ്കിൽ ഞങ്ങൾ സൎവ്വത്ര കുററക്കാരനാണെന്നു സമ്മതിച്ചേ തീരു. ഇവ രണ്ടും ഒന്നാണെന്നു മഹാന്മാർ തീരുമാനിക്കുന്നപക്ഷം ഞങ്ങൾ മേലാൽ ആരുടെ അഭിപ്രായത്തേയും ആക്ഷേപിക്കയില്ല. ആരെല്ലാം എന്തെല്ലാം അബദ്ധങ്ങൾ പറഞ്ഞാലും അവയെല്ലാം സുബദ്ധങ്ങളാണെന്നു സമ്മതിച്ചേക്കാം. വിശുദ്ധ കന്യകയുടെ മുലപ്പാൽ ഉണങ്ങിപൊടിച്ചു ഒരാൾ കൊണ്ടുവന്നിരിക്കുന്നതായി അറിവുകിട്ടിയപ്പോൾ അതിനെ ആക്ഷേപിക്കാതിരിക്കാൻ ഞങ്ങൾക്കു കഴിയാഞ്ഞതു കുററമാണൊ? കിട്ടിയ അറിവു ശരിയല്ലായിരുന്നു എന്നുള്ളതു വേറൊരു സംഗതി. അതിനെപററി ആദ്യമെ വ്യവഹരിച്ചുവല്ലൊ.

മുലപ്പാൽ എന്നു വിളിച്ചുവരുന്ന ഈ മണ്ണിനു ചില വലിയ ശക്തികളുണ്ടെന്നും അങ്ങിനെ ഉണ്ടാകാവുന്നതാണെന്നും കാണിപ്പാൻ ബാവാ പറഞ്ഞ ചില തെളിവുകളും മിസ്റ്റർ ചാക്കൊ എഴുതിയിട്ടുണ്ട്. മുൻ പ്രസ്താവിച്ച മൎത്ത്മറിയാമ്മിന്റെ

ചരിത്രപുസ്തകത്തിനു ദിവ്യശക്തികളുണ്ടെന്നു കാണിപ്പാൻ കോനാട്ടുമല്പാനച്ചൻ അവർകൾ പറഞ്ഞിട്ടുള്ളതായി മേൽ പകൎത്തിയിട്ടുള്ള തെളിവുകളും ബാവാ പറയുന്ന തെളിവുകളും ഒന്നു തന്നെ. ഈ തെളിവുകളും അതിൽനിന്നുള്ള തീരുമാനങ്ങളും സ്വീകാൎയ്യമാണെന്നു മിസ്റ്റർ ചാക്കോയും മററനേക യാക്കോബ്യരും സമ്മതിക്കയില്ലെന്നു നിശ്ചയമാണ്. സമ്മതിക്കുന്നു എന്നു മിസ്റ്റർ ചാക്കൊ പറയുന്നപക്ഷം മറുപടി എഴുതാം. അല്ലാതെ മറുപടിക്കു ആവശ്യമില്ലെന്നാണ് തോന്നുന്നതു.

---

## നി. വ. ദി. ശ്രീ. മാൎത്തോമ്മാ മെത്രാപ്പോലീത്താ വലിയ തിരുമേനി

"എന്റെ ആത്മാവെ യഹോവായെ വാഴ്ത്തുക അവന്റെ സകല ഉപകാരങ്ങളെയും മറക്കയുമരുതെ" സങ്കീ ൧൦൩: ൧

അവിശ്വസ്തന്മാരും അയോഗ്യന്മാരുമായ നമ്മുടെമേൽ സൎവ്വകാരുണികനായ നമ്മുടെ പരമപിതാവു അടിയ്ക്കടി പ്രദൎശിപ്പിക്കുന്ന അപരിമിതമായ കൃപയേയും വാത്സല്യത്തേയും കുറിച്ചുള്ള സ്മരണാവേശം കൊണ്ടു ഞങ്ങളുടെ ഹൃദയം ഇളകുകയും ഈ ഘട്ടത്തിൽ എന്താണ് പറയേണ്ടതെന്നറിയാതെ കുഴങ്ങുകയും ചെയ്കയാൽ ഈ തലവാചകവും വാക്യവും എഴുതിയശേഷം അവൎണ്ണനീയമായിരിക്കുന്നസന്തോഷദുഃഖസമ്മിശ്രമായ മനോവികാരങ്ങളോടുകൂടെ കുറെനേരം നിശ്ചലനായിഇരുന്നുപോയി.

പുണ്യാത്മാവായ ഈ തിരുമേനി സ്ഥാനാരോഹണം ചെയ്തകാലം മുതൽ അവിടുത്തെ പ്രാൎത്ഥനയാലും പരിശുദ്ധവും നിഷ്കളങ്കവുമായ ജീവിതത്തിന്റെ ശക്തിയാലും ഈ സമുദായത്തിനു വരുത്തിയിട്ടുള്ള അനുഗ്രഹങ്ങൾ ആശ്ചൎയ്യകരമാംവണ്ണം വളരെയും വലുതുമാണ്. ദീൎഘകാലമായി പ്രമേഹംമുതലായ പലരോഗങ്ങളാൽ കഠിനമായി ബാധിക്കപ്പെട്ടിരിക്കുന്ന നമ്മുടെ വന്ദ്യപിതാവിനെ നമ്മുടെ അനുഗ്രഹത്തിന്നായിട്ടു മനുഷ്യപ്രകാരം ആശിപ്പാൻ കഴിയുന്നതിൽ അപ്പുറം ദൈവം സൂക്ഷിച്ചു കൊണ്ടുവന്നിരിക്കുന്നതും തിരുമനസ്സുകൊണ്ടു താമസിച്ചിരുന്ന മാരാമണ്ണു പള്ളി പെട്ടന്നു പൊളിഞ്ഞുതകൎന്നു താഴെവീണപ്പോൾ യാതൊരു അപകടവും കൂടാതെ തിരുമേനിയെ ദൈവം തന്റെ ഉള്ളങ്കൈയിൽ സൂക്ഷിച്ചതും തിരുമനസ്സുകൊണ്ടു കിടന്നുറങ്ങിയിരുന്ന സിമ്മനാരിമുറിക്കു ചില ദുൎബ്ബുദ്ധികൾ രാത്രിയിൽ തീകൊളുത്തിയാറെ ഒരു തീപ്പൊരിപോലും ഏല്ക്കാതെ അവിടുത്തെ സൂക്ഷിച്ചു തീയിൽനിന്നു വെളിയിൽ കൊണ്ടുവന്നതും ക്ഷീണത്തിന്റെ അത്യുച്ചത്തെ പ്രാപിച്ചിരിക്കുന്ന സമയത്തു പ്രമേഹക്കുരു പിടിപെടുകയും വൈദ്യശാസ്ത്രജ്ഞന്മാർ മിക്കവാറും ഐകകണ്ഠ്യേന ആശയില്ലാത്തതെന്നു വിധിക്കയും ചെയ്തശേഷം അത്ഭുതകരമായ വിധത്തിൽ സൌഖ്യം നൽകുകയുംചെയ്ത പരമകൃപാലുവായ ദൈവത്തിനു നാം എന്തുമാത്രം സ്തോത്രം ചെയ്താൽ മതിയാകും! ഇപ്പോൾ പരുവ് മിക്കവാറും കരിയാറായിരിക്കുന്നു. ക്ഷീണം വളരെ കുറവുണ്ട്. ഈ ഗതി അനുസരിച്ചു മുമ്പോട്ടു പൊയ്ക്കൊണ്ടിരുന്നാൽ ഏറദിവസങ്ങൾ കഴിയുന്നതിനു മുമ്പ് എഴുന്നേററു അല്പം നടക്കത്തക്ക സ്ഥിതിയിലാകുമെന്നാണ് തോന്നുന്നതു്. എഴുന്നേററു നടന്നാലും പെട്ടെന്നു് സംഗതികളുടെ സ്വഭാവം മാറി വീണേക്കാവുന്ന നിലയിലുള്ള സുഖമെ അപ്പോത്തിക്കരിമാർ ആശിച്ചിട്ടുള്ളു. അതുകൊണ്ടു വിശ്വാസികൾ വിടാതെ പ്രാൎത്ഥിച്ചുകൊണ്ടിരിക്കേണ്ടതു അത്യാവശ്യമാണ്. ഇത്രത്തോളം സൌഖ്യം പ്രാൎത്ഥന ഒന്നുകൊണ്ടു മാത്രം കിട്ടിയിട്ടുള്ളതാണെന്നുള്ള സംഗതി ആരും തൎക്കിക്കയില്ല. പരുവിനു ഒരു ചൊട്ടച്ചാൺ നീളവും രണ്ടുമൂന്നുവിരൽ വീതിയുമുണ്ടായിരുന്നു. അതു മുട്ടിനോടു വളരെ അടുത്തിരുന്നു. അതിന്റെ പഴപ്പു ഏതാനും നെല്ലിട മേല്പോട്ടു പോയാൽ കാൎയ്യം തീരുമാനമാകുമെന്നും അങ്ങിനെ വരാനാണ് എളുപ്പമുള്ളതെന്നും അപ്പോത്തിക്കരിമാർ ഐകകണ്ഠ്യേന അഭിപ്രായപ്പെട്ടിരുന്നു. അങ്ങിനെയിരിക്കുമ്പോഴാണ് കഴിഞ്ഞമാസം ൨൨൦-നു- ശനിയാഴ്ച രാത്രി തിരുമേനിക്കു അതികഠിനമായ

വേദനയും പരവേശവും ഉണ്ടാകയും രാത്രി ഉറക്കമില്ലാതെ കഴിക്കയും ചെയ്യുതു. പിറെറദിവസം നേരംവെളുത്തു നോക്കിയപ്പോൾ അല്പം പഴപ്പ മേല്ലൊട്ടു പരന്നിട്ടുണ്ടെന്നു കണ്ടു. മേലോട്ടു പഴക്കാൻ ഇടയുണ്ടെന്നും അതു സംഗതിയുടെ അവസാനമാണെന്നും മുമ്പെതന്നെ അപ്പോത്തിക്കരിമാർ 'പറഞ്ഞറിഞ്ഞിരുന്നതിനാൽ ഇതു കണ്ടഉടനെ ശേഷമുള്ളവരുടെ അവസ്ഥ എന്തായിരുന്നു എന്നു പറഞ്ഞറിയിക്കാൻ അസാദ്ധ്യം. അന്നു ദിനം കാണാൻ വന്നിരുന്നവർ ബഹുക്കളായിരുന്നു. അന്നത്തെ ശുശ്രൂഷക്കിടയിൽ കൊച്ചുതിരുമനസ്സുകൊണ്ടു പ്രാൎത്ഥിച്ചപ്പോൾ തകാരാഞ്ഞ ഹൃദയങ്ങളും നനയാഞ്ഞ കണ്ണുകളും ഉണ്ടായിരുന്നുവൊ എന്നുള്ളകാൎയ്യം വളരെ സംശയത്തിലാണ്. പിറെറദിവസം അതായതു ൨൭-ാംനു- തിങ്കളാഴ്ച മലങ്കരയുള്ള നമ്മുടെ സകല പള്ളികളിലും മദ്രാസ് കോയമ്പത്തൂർ മുതലായ പട്ടണങ്ങളിൽ താമസിക്കുന്ന നമ്മുടെ ,വിദ്യാൎത്ഥികളുടെ ഇടയിലും പ്രാൎത്ഥനയോഗങ്ങൾ നടന്നു. കണ്ണുനീരും കൈയുമായിട്ടാണ് ഈ പ്രാൎത്ഥനയോഗം പല സ്ഥലങ്ങളിലും നടന്നതെന്നു ഞങ്ങൾക്കു അറിവുണ്ടു്. അന്നേദിവസം അനേകായിരം കണ്ണുകളിൽ നിന്നൊഴുകിയ കണ്ണുനീരിനേയും നുറുങ്ങിയ ഹൃദയങ്ങളുടെ നിലവിളിയേയും ദൈവം ആദരിച്ചു. അന്നുമുതൽ രോഗത്തിനു ക്രമേണ സൌഖ്യമുണ്ടാകുവാൻ തുടങ്ങി. പിന്നൊരുദിവസം അല്പം വയറിളകിയതുകൊണ്ടു ശേഷമുള്ളവൎക്കു ഒരു സംഭ്രമമുണ്ടായി. എന്നാൽ അതു വൎദ്ധിച്ചില്ല. അല്പം ഇളകിയതു ആകപ്പാടെ ഗുണമായിരുന്നു.

രോഗത്തിൻെറ കൂടുതൽ സമയങ്ങളിലും കഠിനമായ വേദന ഒഴിഞ്ഞിരിക്കുമ്പോൾ തിരുമേനിയുടെ മുഖപ്രസന്നത ആരെയും വിസ്മയിപ്പിക്കത്തക്കതായിരുന്നു. രോഗക്കിടക്കയിൽ വന്നുകണ്ടു സംസാരിക്കയും പ്രാൎത്ഥിക്കയും ചെയ്തു തിരുവിതാംകൂർ കൊച്ചി ആംഗ്ലിക്കൻ ബിഷോപ്പു തിരുമനസ്സുകൊണ്ടു് "ഇദ്ദേഹത്തിൻെറ മുഖം ഒരു വലിയ പ്രസംഗമാണെ"ന്നു് പലപ്രാവശ്യം പറകയുണ്ടായി. തിരുമേനി മരണത്തിനു് പൂൎണ്ണമായി ഒരുങ്ങിയിരിക്കയാണ്. തൻെറ സുഖക്കേടിൻെറ കൂടുതലിൽ തന്നെ വന്നുകണ്ട ചില വിശ്വാസികളോടു തിരുമേനി കല്പിച്ചതു് "ഇനിക്കു അതിവിശേഷമായ ഒരു വീടു ഒരുക്കപ്പെട്ടിരിക്കുന്നു ഞാൻ പോകട്ടെ. നിങ്ങൾ എൻെറ സൌഖ്യത്തിന്നായിട്ടു പ്രാൎത്ഥിക്കേണ്ട. വേദന കുറച്ചു തരാനായിട്ടു പ്രാൎത്ഥിച്ചാൽ മതി"യെന്നായിരുന്നു. നെടുംപ്രത്തു കൊട്ടാരത്തിലെ വലിയതമ്പുരാൻ ഈ രോഗത്തിൻെറ കൂടുതൽ സമയത്തു തിരുമേനിയെ സന്ദൎശിക്കയും "ഇതുകൊണ്ടൊന്നും വരികയില്ല. സൌഖ്യമാകും" എന്നു സമാശ്വസിപ്പിക്കയും ചെയ്യപ്പോൾ കല്പിച്ച മറുപടി വളരെ വിലയേറിയതായിരുന്നു. "ഇനിക്കു മരണത്തെപ്പററി ഒരു ഭയവുമില്ല. സൌഖ്യമുണ്ടാകണമെന്നും ആഗ്രഹമില്ല. വേദന സഹിക്കാൻ ശക്തിയില്ലായ്കകൊണ്ടു അതു കുറഞ്ഞുകിട്ടണമെന്നു് മാത്രമെ ആഗ്രഹമുള്ളു. മരിക്കാൻ ആഗ്രഹിക്കുന്നു എന്നു ഇതുകൊണ്ടു അൎത്ഥമില്ല. ഈ ലോകത്തിലെ കഷ്ടപ്പാടുകൾ ഒഴിഞ്ഞു എൻെറ ദൈവത്തിൻെറ അടുക്കലേക്കു പോകുന്ന കാൎയ്യം ഇനിക്കു വളരെ സന്തോഷമാണ്. ദൈവത്തിൻെറ ഇഷ്ടം എന്തോ അതാണ് ഇനിക്കു സന്തോഷം." ക്ഷീണിച്ചതെങ്കിലും അസാധാരണമായ പ്രസന്നതയോടു കൂടിയ ആ അധരങ്ങളിൽ നിന്നു് സാവധാനത്തിൽ ഈ വാക്കുകൾ പുറപ്പെട്ടപ്പോൾ പ്രസ്തുത തമ്പുരാൻെറ മനോവികാരങ്ങളെ അദ്ദേഹത്തിൻെറ മുഖത്തു നിന്നും കണ്ണുകളിൽ നിന്നും മററുള്ളവൎക്കു നിഷ്പ്രയാസേന മനസ്സിലാക്കാമായിരുന്നു. രോഗക്കിടക്കയിൽ വച്ചു് ദൈവത്തോടുള്ള തൻെറ നില എന്തായിരുന്നു എന്നു് ഇതിൽ നിന്നു കാണാവുന്നതാണ്. ദിനംപ്രതി കാണാൻ വന്നുകൊണ്ടിരുന്നവർ ബഹുക്കളാണ്. മാർ ദിവന്നാസ്യോസു മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടും കോനാട്ടു മല്പാനച്ചൻ അവൎകളും മററും വന്നുകണ്ടു വളരെ നേരം സന്തോഷമായി സംസാരിച്ചു. യാത്രപറയാൻ സമയത്തു ഇനിക്കുവേണ്ടി പ്രാൎത്ഥിക്കണം എന്നു് രോഗിയായ തിരുമനസ്സുകൊണ്ടു ആവശ്യപ്പെട്ടു. "ഞാൻ പ്രാൎത്ഥിക്കാം. തിരുമനസ്സുകൊണ്ടു ഇനിക്കുവേണ്ടിയും പ്രാൎത്ഥിക്കണം" എന്നു് മറുപടി കല്പിച്ചു. "ഞാൻ പ്രാൎത്ഥിക്കുന്നുണ്ടു് ഇനിയും പ്രാൎത്ഥിക്കയും ചെയ്യും" എന്നുള്ള വാഗ്ദാ

ശേഷം കവർ ൩ാം പുറം നോക്കുക.

# ലേഖനങ്ങൾ

## മാന്യനായ ഒരു യാക്കോബ്യൻ എഴുതുന്നതു്.

മ. രാ. രാ. മലങ്കര സഭാതാരക പത്രാധിപർ അവർകൾക്കു്.

സർ,

നിങ്ങളുടെ പത്രത്തിന്റെ ൮ാം ലക്കം ഇന്നു കിട്ടി. അതിൽ കഴിഞ്ഞ മലങ്കര ഇടവകപ്പത്രിക ആഭാസവചനങ്ങളാൽ നിറഞ്ഞിരിക്കുന്നതായി കാണുന്നു എന്നു പറഞ്ഞിരിക്കുന്നതിനോടു ഞാൻ മിക്കവാറും യോജിക്കുന്നു. ഒരു പത്രത്തിൽ കാണുന്ന ലേഖനം ഒരാൾക്കു വായിക്കാൻ തോന്നണമെങ്കിൽ താഴെ പറയുന്ന രണ്ടു കാരണങ്ങളിൽ ഒന്നു വേണം. ലേഖകൻ പേരുകേട്ട ഒരു മാന്യനാണെങ്കിൽ അതു വായിക്കാൻ ആർക്കും അഭിരുചി ജനിക്കുന്നതാണ്. പേരില്ലാലേഖനമാണെങ്കിൽ വിഷയമാണു സാധാരണയായി ഒരാൾ നോക്കുന്നതു്. വിഷയം നല്ലതാണെങ്കിൽ അതിനെ ലേഖകൻ എങ്ങിനെ പ്രതിവാദിച്ചു എന്നറിയാനായി വായിച്ചു എന്നും വരാം. ഈ രണ്ടു കാരണങ്ങളുടേയും അഭാവം നിമിത്തം ഞാൻ പത്രികയിലെ പത്രാധിപോപന്യാസങ്ങൾ ഒഴിച്ചു സാധാരണ യാതൊന്നും വായിക്കാറില്ല. കഴിഞ്ഞ മിഥുനത്തിലെ പത്രിക അഞ്ചൽ ശിപായി കൊണ്ടുവന്നു തന്ന സമയം ജോലിത്തിരക്കു് ഒഴിഞ്ഞിരുന്നതിനാൽ പത്രിക ആപാദചൂഡം ഒന്നു വായിച്ചുകളയാമെന്നു തോന്നി. അപ്പോഴാണ് പത്രിക ഈ തരം അസംബന്ധങ്ങൾ ഇപ്പോഴും പ്രസിദ്ധപ്പെടുത്തിക്കൊണ്ടിരിക്കുന്നു എന്നു ബോദ്ധ്യമായതു്. ഓരോ ലേഖനം വായിച്ചശേഷം ഞാൻ അതാതിന്റെ നേരെ എന്റെ ചുരുക്കമായ അഭിപ്രായം എഴുതിയതു നിങ്ങളുടെ അറിവിന്നായി താഴെ പകർത്തുന്നു. മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായെപ്പററിയുള്ള ഉപന്യാസത്തിന്റെ നേരെ Good [നല്ലതു] എന്നു എഴുതി. "എസ്സോറിലെ കാട്ടുമനുഷ്യർ" എന്ന പ്രഥമോപന്യാസത്തിന്റെ നേരെ Not objectionable [ദോഷമില്ലാത്തതു] എന്നു് എഴുതിട്ടുണ്ടു്. പക്ഷെ ഒരു മാസികയിൽ പ്രഥമസ്ഥാനം കല്പിക്കത്തക്ക പ്രാമാണ്യം അതിനില്ലെന്നു തീർച്ചയാണ്. "നവീകരണസഭയും പാരമ്പര്യാചാരങ്ങളും" എന്ന ലേഖനത്തിന്റെ നേരെ Unnecessary [ആവശ്യമില്ലാത്തതു്] എന്നു എഴുതീട്ടുണ്ടു്. "കെ. എൻ. ഡി.യുടെ സമാധാനവെടിയും പിന്നോക്കവും" എന്ന ലേഖനത്തിന്റെ നേരെ Nonsense [അബദ്ധം] എന്നാണ് എഴുതിയിരിക്കുന്നതു്. "കാർത്തികപ്പള്ളിൽ നിന്നു പി. എം. കോശി എഴുതുന്നതു" എന്ന ലേഖനത്തിന്റെ നേരെ Frivolous [അനർത്ഥകം] എന്ന എഴുതീട്ടുണ്ടു്. "ബാഡ്ജർ ധ്വരയും താരകയും" എന്ന ലേഖനത്തിന്റെ നേരെ Not bad [ചീത്തയല്ല] എന്ന റിമാക്കാണ് കാണുന്നതു്. "താരകയുടെ തന്ത്രങ്ങൾ" എന്ന ലേഖനത്തിന്റെ നേരെ Nonsense [അബദ്ധം] എന്നു കാണുന്നുണ്ടു്. ആ ലേലനത്തിൽ തന്നെ (൧൩ാം പേജിന്റെ ഒടുവിൽ) abominable [അറയ്ക്കത്തക്കതു] എന്നു കൂടി എഴുതീട്ടുണ്ടു്. "താരകയും പേരില്ലാലേഖകന്മാരും" എന്ന ലേഖനത്തിന്റെ നേരെ Frivolous [അനർത്ഥകം] എന്നു എഴുതീട്ടുണ്ടു്. "നവീകരണ മേല്പട്ടവും താരകയും" എന്ന പത്രാധിപോപന്യാസത്തിന്റെ നേരെ Reasonable [സയുക്തികം] എന്നു് എഴുതീട്ടുണ്ടു്. "ശുദ്ധ വിവാഹം എന്ന കൂദാശ" എന്നതിന്റെ നേരെ Nonsense [അബദ്ധം] എന്നു കാണുന്നു.

ഞാൻ വായിച്ച ഉടനെ അപ്പഴപ്പോൾ ഇനിക്കു തോന്നിയ അഭിപ്രായത്തെത്തന്നെ മേൽ പകർത്തിയതു പത്രിക ഒന്നുകൂടി വായിച്ചുനോക്കാൻ ക്ഷമയില്ലാത്തതുകൊണ്ടാണ്. ഈ തരം അസംബന്ധങ്ങളെക്കൊണ്ടു യാക്കോബായ സുറിയാനിസഭയുടെ പ്രതിനിധിയായ പത്രികയെ നിറച്ചുകാണുന്നതിൽ ഞാൻ വളരെ ലജ്ജിക്കുകയും വ്യസനിക്കുകയും ചെയ്യുന്നു. ഓരോരുത്തർ പത്രം നടത്തുന്നതു് അവരവരുടെ സമുദായോന്നതിയെ പ്രധാനോദ്ദേശ്യമാക്കിക്കൊണ്ടാണ്. അന്യസമുദായങ്ങളോടു വഴ

ക്കു പറയുകയെന്നതു ചിലപ്പോൾ ഈ ഉദ്ദേശ്യത്തിനു വിപരീതമല്ലെന്നു വന്നേക്കാം. പക്ഷെ മര്യാദക്കാരായ ഏതു മതക്കാരും ലജ്ജിക്കുന്നതും വിശേഷിച്ചു ക്രിസ്ത്യാനികൾക്ക് ഒരു വിധത്തിലും വിഹിതമല്ലാത്തതുമായ സംപ്രദായത്തിൽ വകതിരിവില്ലാത്ത മൂഢന്മാർ എഴുതുന്ന ഈ തരം ആഭാസലേഖനങ്ങൾക്കു പത്രിക സ്ഥലം അനുവദിക്കുന്നതിൽ വളരെ ദുഃഖിക്കേണ്ടിയിരിക്കുന്നു. പത്രാധിപർ മിസ്റ്റർ ഫിലിപ്പിനെപ്പററി ഇനിക്കു വളരെ ബഹുമാനമുണ്ട്. അദ്ദേഹം സഭയ്ക്കുവേണ്ടി തൻെറ ആയുസ്സിനെ സമർപ്പിച്ചവനും കാര്യജ്ഞനും ദൈവഭക്തനും ആണെന്നാണ് എൻെറ അറിവു. പക്ഷെ അദ്ദേഹം തനിച്ചു ഒന്നോ രണ്ടോ ഉപന്യാസങ്ങൾ എഴുതുമെന്നല്ലാതെ ശേഷം ഭാഗങ്ങൾ അച്ചടിക്കുന്നതിനു മുമ്പ് അദ്ദേഹം കാണാറുതന്നെയില്ല. ഈ തരം വഷളത്തരങ്ങൾ അടിച്ചു വിടാൻ കാരണം ഇതാണെന്നാണ് എൻെറ അറിവു. കാരണം എന്തുതന്നെ ആയാലും ഇടവകപ്പത്രികയിലെ ഇത്തരം ലേഖനങ്ങളെപ്പററി യാക്കോബായ സഭയിൽപെട്ട ഏവനും ലജ്ജിക്കേണ്ടതു തന്നെ.

വേറൊരു സംഗതികൂടെ പറയാനുണ്ട്. കോനാട്ടു മല്പാനച്ചൻ അവർകൾ ജീവനിക്ഷേപം എന്നൊരു പത്രം നടത്തുന്നുണ്ടല്ലൊ. എം. ഡി. സിമ്മനാരി പ്രിൻസിപ്പാലിനേയും വേറുചിലരേയും ആഭാസമായി ആക്ഷേപിച്ച് ജീവനിക്ഷേപത്തിൽ ഉണ്ടായിരുന്ന ചിലലേഖനങ്ങളും അതിലേക്കായി വിശേഷാൽ പുറപ്പെട്ട ഒരു ആഭാസപത്രികയും നിങ്ങൾ കണ്ടിരിക്കുമല്ലൊ. ഇനിയും മിഥുനം കർക്കടകം ഈ മാസങ്ങളിലെ ജീവനിക്ഷേപം ഒന്നു നോക്കാം. ഇതിലെ ഉപന്യാസങ്ങളിൽ ഒന്നെങ്കിലും വിദ്വത്വത്തെ പ്രദർശിപ്പിക്കുന്നതായൊ വായനക്കാർക്കു വിശേഷവിധിയായ വല്ല അറിവും കൊടുക്കുന്നതായൊ ഞാൻ വിചാരിക്കുന്നില്ല. ഒരാൾക്കുവേണ്ടി കുർബാന ചൊല്ലിയ ദിവസം അയാൾക്കു ഒരു അപ്പം കിട്ടിയെന്നും ശ്രാദ്ധത്തിനു വെററില പാക്കു നീക്കം ചെയ്യേണ്ടതല്ലെന്നും അങ്ങിനെ ചെയ്യുന്നവർ "കോറഹമുതൽപേരെ" ഓർക്കണമെന്നും മററും ഇതിൽ കാണുന്നു. മനുഷ്യരെ ഓരൊ മൂഢവിശ്വാസങ്ങളിലും മതഭ്രാന്തിലും സ്ഥിരപ്പെടുത്തണമെന്നാണ് മല്പനാച്ചൻെറ ആഗ്രഹം എന്നു ശങ്കിക്കേണ്ടിയിരിക്കുന്നു. കൊന്തമാതാവിനേയും വ്യാകുലമാതാവിനേയും മൂർത്തിലേയും പള്ളുരുത്തിലേയും അതിശയങ്ങളേയും നാല്പതുമണിയാരാധനയും കന്യകാമഠങ്ങളും മററനേക മൂഢതകളും അന്ധതകളും കൊണ്ടു ക്രിസ്തുവിൻെറ നിർമ്മലോപദേശത്തേയും ദൈവോന്മത്തേയും മൂടിയിരിക്കുന്ന ഒരു സഭയുടെ വകയാണ് ജീവനിക്ഷേപമെങ്കിൽ അതിനെപററി ആരും കുററം പറയുന്നതല്ല. വിദ്യാഭ്യാസത്താലും നാഗരികത്വത്താലും ഉയർന്നു വരുന്നതും ഉയരാൻ ആഗ്രഹിക്കുന്നതുമായ ഒരു സഭയുടെ വകയെന്നു പറഞ്ഞു ഈ തരം ഗോഷ്ടികൾ കാണിക്കുന്നതു പരിഹാസജനകമാണെന്നു മാത്രമെ ഇനിക്കു വാദമുള്ളു. യാക്കോബായ സഭയിലെ ഒരു പ്രധാനനും ഒരു പ്രധാനപ്പെട്ട സർക്കാരുദ്യോഗം വഹിക്കുന്ന ആളുമായ ഒരു മാന്യൻ ഈയിട ജീവനിക്ഷേപത്തെപ്പററി എന്നോടു സംസാരിച്ചതിൽ ഈതരം ചവറുകൾ അടിച്ചു വിടുന്നതു സഭയ്ക്കു ആക്ഷേപമാണെന്നും തൻെറ കുട്ടികൾ ഇത്തരം മതഭ്രാന്തുകൾ വായിക്കാൻ തനിക്കു മനസ്സില്ലാത്തതിനാൽ താൻ ജീവനിക്ഷേപം ഏതാനും ലക്കങ്ങൾ സ്വീകരിച്ചശേഷം ഉപേക്ഷിച്ചു എന്നും എന്നോടു പറകയുണ്ടായി. ഇതുപോലെതന്നെ നിയമജ്ഞാനത്തിനു പ്രസിദ്ധി നേടിയ ഒരു യാക്കോബായ വക്കീൽ എട്ടുകൊല്ലങ്ങൾക്കുമുമ്പു ഇനിക്കു എഴുതിയ ഒരു എഴുത്തിൽ ഇടവകപ്പത്രികയിലെ ചില പ്രസംഗങ്ങൾ വായിച്ചിട്ടു താൻ ദുഃഖിച്ചിട്ടുണ്ടെന്നും പത്രികയെ നന്നാക്കാൻ നോക്കേണ്ടതാണെന്നും പ്രസ്താവിച്ചതായി ഓർക്കുന്നുണ്ട്. ഈ ദുഃഖത്തിൻെറ കാരണം എന്താണെന്നു അറിയാമല്ലൊ.

ഞാൻ വിസ്തരിക്കുന്നില്ലാ. ഞാനൊരു യാക്കോബായക്കാരനാണെന്നു നിങ്ങൾക്കു അറിയാമല്ലൊ. എൻെറ സഭയിൽ പല മൂഢാചാരങ്ങളും അസംബന്ധങ്ങളും ഉണ്ടെന്നു ഇനിക്കറിയാം. എന്നാൽ അവ നീക്കുന്നതിനു സഭ വക പത്രങ്ങൾ നോ

ക്കാതെ ഈതരം അസംബന്ധങ്ങൾകൊണ്ടു അവയെ നിറച്ചു കാണുന്നതിലുള്ള ലജ്ജയും വ്യസനവുംകൊണ്ടു ഇതെഴുതുന്നതാണ്. സഭവകയായ ഈതരം പത്രങ്ങളെ നന്നാക്കാൻ ചുമതലക്കാർ ഉത്സാഹിച്ചു കാണാത്തതിൽ വളരെ ആശ്ചര്യപ്പെടേണ്ടിയിരിക്കുന്നു. ബാവാകക്ഷിയുടെ മര്യാദയുടേയും കാര്യജ്ഞാനത്തിന്റേയും ഒരു പ്രതിഛായയാണ് ഈ പത്രങ്ങൾ എന്നു സമ്മതിക്കുന്നപക്ഷം ആ കക്ഷിയുടെ ഭാവിയെപററി വളരെ വ്യസനിക്കതന്നെ വേണം. അതുകൊണ്ടു അങ്ങിനെ സമ്മതിക്കാൻ ഞാനും എന്നെപോലെ മററനേകരും തയ്യാറില്ലെന്നു പ്രസ്താവിച്ചുകൊള്ളുന്നു. ഈ എഴുത്തു പ്രസ്താവയോഗ്യമെന്നു നിങ്ങൾക്കു തോന്നുന്ന പക്ഷം പ്രസിദ്ധപ്പെടുത്തുന്നതിനു ഇനിക്കു വിരോധമില്ല.

എന്നു എ. ബി

സുറിയാനി സമുദായത്തിലെ ഏററവും പ്രധാനമായ ഒരു പ്രാചീന കുടുംബത്തിൽപെട്ട ആളും ഉൽകൃഷ്ട വിദ്യാഭ്യാസംകൊണ്ടും മററും പ്രസ്തുത സമുദായത്തിൽ പ്രധാനമായ ഒരു സ്ഥാനത്തെ അർഹിക്കുന്ന; ആളും യാക്കോബായ സമുദായത്തിന്റെ നേതാക്കന്മാരായി ഗണിക്കപ്പെട്ടു പോരുന്ന അത്മായക്കാരിൽ ഒരാളുമായ ഈ മാന്യർ പ്രദർശിപ്പിച്ചിരിക്കുന്നവിധമായ മനോവികാരങ്ങളോടുകൂടെ പത്രികയും ജീവനിക്ഷേപവും വായിക്കുന്ന യാക്കോബ്യർ അനേകർ ഉണ്ടെന്നു ഞങ്ങൾക്കു അറിയാം. എന്നാൽ അവർ ഇതിങ്കൽ അശേഷം അനങ്ങാതെ മൌനം ദീക്ഷിക്കുന്നതിൽ ഞങ്ങൾ കൂടെക്കൂടെ ആശ്ചര്യപ്പെടാറുണ്ടു്. ഈ മൌനത്തെ ലംഘിച്ചു തന്റെ അഭിപ്രായങ്ങളെ തുറന്നു പറഞ്ഞിരിക്കുന്ന ഈ മഹാനുഭാവനെ ഞങ്ങൾ അഭിനന്ദിക്കുന്നു. ആദ്ദേഹം പേരു വെളിപ്പെടുന്നതുതിനു ഭയമുള്ളവരുടെ കൂട്ടത്തിലല്ല. തല്ക്കാലം പേരു വെളിപ്പെടുത്തേണ്ടാ എന്നു മാത്രമെ അദ്ദേഹം ഞങ്ങളോടു ആവശ്യപ്പെട്ടിട്ടുള്ളു. ഈ ലേഖനം മേൽ വിവരിച്ചപ്രകാരമുള്ള ഒരു യാക്കോബ്യനാൽ എഴുതപ്പെട്ടതല്ലെന്നു വാദിപ്പാൻ പത്രികാധിപർ തുനിയുന്നപക്ഷം പേരു വെളിപ്പെടുത്തുന്നതാണ്. അങ്ങിനെ ആവശ്യപ്പെട്ടാൽ പേരു വെളിപ്പെടുത്തുന്നതിനു അദ്ദേഹം അനുവദിച്ചിട്ടുണ്ടു്.

"നവീകരണ മേല്പട്ടവും താരകയും" എന്ന പ്രസംഗം സയുക്തികമാണെന്നു ഈ മാന്യലേഖകൻ പറയുന്നതിൽ വിസ്മയിപ്പാനില്ല. അതു വായിച്ചു നോക്കിയാൽ യുക്തിഭംഗം അതിൽ ദുർല്ലഭമാണെന്നു ഞങ്ങളും സമ്മതിക്കുന്നു. ഇതു ആറുമാസം മുമ്പു ഞങ്ങൾ എഴുതിയിരുന്ന പ്രസംഗത്തിനു മറുപടിയാണെന്നു പത്രിക ഭാവിക്കുന്നതു ശരിയല്ലെന്നു മനസ്സിലാക്കുവാൻ അതുകൂടെ എടുത്തു ഇതിനോടു ചേർത്തു വായിച്ചു നോക്കുന്നവൎക്കു മാത്രമെ സാധിക്കു. പത്രിക കിട്ടിയ ഉടനെ അതൊന്നു വായിച്ചു നോക്കിയിട്ടു മനസ്സിൽ തോന്നിയ അഭിപ്രായം ലേഖകൻ എഴുതിയിട്ടതാണ്' അതു ഇങ്ങിനെ വരാനെ തരമുള്ളു. താരകയുടെ വാദങ്ങൾ ആവശ്യംപോലെ ഭേദപ്പെടുത്തി തനിക്കു ഉത്തരം പറയാവുന്ന വിധത്തിലാക്കിയിട്ടു അതിനു ഭംഗിയായി ഒരു മറുപടി സ്നേഹിതൻ എഴുതിയെന്നു സമ്മതിക്കാൻ ഞങ്ങളും തയ്യാറാണ്,

എന്നു മ. സ. ത. പത്രാധിപർ

---

## "തമ്പുരാനെപ്പെററമ്മയുടെ മുലപ്പാലും" മാർ ഒസ്ത്താത്തിയോസുബാവാ തിരുമനസ്സുകൊണ്ടും.

മിഥുനത്തിലെ താരകയിൽ പത്രാധിപക്കുറിപ്പുകളുടെ കൂട്ടത്തിൽ "ഒരപൂർവ്വ സാധന"ത്തെക്കുറിച്ചു വളരെ ആക്ഷേപകരമായ വിധത്തിൽ എഴുതിക്കാണുന്നു. "സുവിശേഷ വെൺമഴ"വിനേയും സാക്ഷിക്കുന്നുണ്ടു്. ഈ വിവരണം കണ്ടതിന്റെ ശേഷം ബാവായെതന്നെ കണ്ടു ഇതിന്റെ കഥയെല്ലാം തന്റെ മുഖത്തുനി

ന്നു തന്നെ കേട്ടു. എൻെറ കൈവശം ഈ സാധനം ഇരിപ്പുണ്ട്. ഈ അപൂർവ്വസാധനത്തെപ്പററിയുള്ള വാസ്തവമായ വിവരണം ബവാ കല്പിച്ചപ്രകാരം താഴെ ചേർത്തുകൊള്ളുന്നു. "കർത്താവിൻെറ ജനനസ്ഥലം എന്നു പരമ്പരയാ വിശ്വസിച്ചുപോരുന്ന ഗ്രഹയ്ക്കു രണ്ടുപറമ്പിട തെക്കുകിഴക്കായി വേറൊരു ഗ്രഹ ഉണ്ട്. ഇതു ആരും വെട്ടികുഴിച്ചതല്ല. കർത്താവിൻെറ അമ്മ കർത്താവിനെ ദേവാലയത്തിൽ കൊണ്ടുപോകുന്നതുവരെ ജനനസ്ഥലത്തുനിന്നു മാറി താമസിച്ചിരുന്ന വസതി ഇതായിരുന്നു എന്നു വിശ്വസിച്ചു പോരുന്നു. ഈ ഗ്രഹയിലുള്ള കല്ലു മുഴവനും പാൽകേശപോലെ മയമുള്ളതാണ്. വേറേ ആ പ്രദേശമെല്ലാം പരിശോധിച്ചാലും ഇതുപോലെയുള്ള കല്ലു കാണ്മാനില്ല. ഇതു നാല്പതു സംവത്സരങ്ങൾക്കു മുൻപുവരെ ഒരു മഹമ്മദിയൻെറ കൈവശമായിരുന്നു. അമ്പതു പവൻ വിലയ്ക്കു യേറുശലേമിലെ (യാക്കോബായ) പാത്രിയക്കീസിനു കൊടുക്കാമെന്നു സമ്മതിച്ചെങ്കിലുംവാങ്ങാൻ ഇടയാകായ്കയാൽ അഞ്ഞൂറുപവൻ വിലയ്ക്കു റോമൻകത്തോലിക്കർ വിലയ്ക്കു വാങ്ങി. ഈ ഗ്രഹയ്ക്കു ആ നാട്ടുകാർ മതഭേദമെന്ന്യേ കൊടുത്തിട്ടുള്ള പേരു "കന്യാസ്ത്രീ അമ്മയുടെ പാൽ" എന്നാണ്. ഇതു ഒരു പുണ്യസ്ഥലമായി ഗണിക്കപ്പെട്ടുകയാൽ റോമാക്കാർ ഇതുകൊണ്ടു നല്ല ആദായമുണ്ടാക്കി വരുന്നു. അയൽപ്രദേശങ്ങളിൽനിന്നു ചുവന്ന മണ്ണു കൊണ്ടുവന്നു പാൽകേശപോലെ വെളുത്ത പ്രസ്തുത ഗ്രഹയിലെ മണ്ണിനോടു ചേർത്തു കുഴച്ചു ചെറിയ അപ്പംപോലെ അടിച്ചു വിലയ്ക്കു വിററുവരുന്നു. (ഇതിൽ ഒന്നാണ് എൻെറ കൈവശം ഇരിപ്പുള്ളതു്) ഇതു കന്യാസ്ത്രീ അമ്മയുടെപാൽ അല്ല. ആ ഗ്രഹയിലെ കല്ലാണ്. ഇതു പാലായിരുന്നു എങ്കിൽ ഇത്രനാൾവരയും നിൽക്കുമോ. ഇതു പാൽ ആയിരുന്നു എങ്കിൽ എന്നേക്കൂടാതെ ആരും കണ്ടില്ലല്ലൊ (അപ്പോൾ ഞാൻ എത്ര പരിശുദ്ധൻ എന്നു വിനോദാർത്ഥംപറകയും ഉണ്ടായി) ഇതു ചിലക്കെല്ലാം ഔഷധമായി കൊടുത്തിട്ടു രണ്ടുമണിക്കൂറിനകം പ്രത്യക്ഷമായ ഫലം ഉണ്ടായി. വടക്കേലിക്കിൽ പലക്കും കൊടുത്തു. കർത്താവു ഈ സ്ഥലത്തു വച്ചു തൻെറ അമ്മയുടെ പാൽ കുടിച്ചിട്ടുണ്ട്. അപ്പോൾ ആ സ്ത്രീയുടെ വാഴ്‌വു ഇതിന്മേൽ വന്നു അങ്ങിനെ അതിനു ഒരു പ്രത്യേക ശക്തിയുണ്ടായി". ഇതു സാധിക്കുന്നതിനു ബാവായുടെ ചില ന്യായങ്ങൾ കൂടെയും ഇവിടെ അനുചിതമായിരിക്കയില്ലെന്നു വിശ്വസിക്കുന്നു ."കന്യകയുടെ ഗർഭംതന്നേ അത്ഭുതമല്ലേ. പൌലോസിൻെറ ഉറുമാൽ രോഗികളുടെ ദേഹത്തേൽ ഇട്ടു എത്രപേരേ സൌഖപ്പെടുത്തി. വരിപ്പണം കൊടുപ്പാൻവേണ്ടി പത്രോസിനു മീനിൻെറ വായിൽനിന്നു എങ്ങിനെ വെള്ളിനാണയം കിട്ടി? അഹറോൻെറവടി എങ്ങിനെ തളിർത്തു? മോശ ഒരു വടികൊണ്ടടിച്ചു എങ്ങിനെ പാറയിൽനിന്നു വെള്ളം ചാടിച്ചു?" ഇപ്രകാരം പല ന്യായങ്ങളും പറകയുണ്ടായി.

ബാവാ വഞ്ചന പറഞ്ഞു മനുഷ്യരെ കബളിപ്പിക്കുന്ന ആളാണെന്നു യാതൊരുത്തനും സംശയിക്കപോലും ചെയ്യുമെന്നു തോന്നുന്നില്ല. നമ്മുടെ നാട്ടിലെ സാധാരണ സൂത്രങ്ങൾ തന്നെ ബാവായുടെ ബുദ്ധിയുടെ സ്വഭാവത്തിനു അശേഷം അന്യമാണ്. ഇങ്ങിനെയിരിക്കെ താരകയുടെ "രസികനും" മററും ഇത്ര വളരെ ആക്ഷേപസൂചകമായ വിധത്തിൽ മററുള്ളവരോടു വർത്തിക്കാതെയിരുന്നെങ്കിൽ നന്നായിരുന്നു. ഈ വിവരണം വായിച്ചു രസിക്കുന്ന താരകാവായനക്കാരിൽ ഒരു വലിയ പങ്കിനു ഇതുപോലെ മിഥ്യയായ പല അന്ധവിശ്വാസങ്ങളും ഉണ്ടായേക്കാമോ എന്നുള്ളതു ഒന്നു പരിശോധിക്കുന്നതു വേറൊരവസരത്തിൽ ആയിക്കൊള്ളാം. വടക്കു ഒരു സ്ഥലത്തുവച്ചു "സുവിശേഷവെൺമഴവിനു" എഴുതി അയച്ച ഉപദേശിയോടു വാസ്തവവിരുദ്ധമായി എഴുതി അയച്ചതെന്തിനായിരുന്നു എന്നു ആ ദിക്കുകാർ ചോദിച്ചപ്പോൾ താൻ ഒന്നും സമാധാനം പറയാതെ മൌനമായി നിന്നുകളഞ്ഞു എന്നു അപ്പോൾ അവിടെയുണ്ടായിരുന്ന ദിവ്യശ്രീ കണിയാന്ത്രെ ആലക്സന്ത്രയോസ് ശെമ്മാശൻ പറകയുണ്ടായി.

(കോട്ടയം) കേ. വി. ചാക്കൊ ബി. എ. എൽ. ടി.

നത്തോടു കൂടെ മാർ ദീവന്നാസ്യോസു മെത്രാപ്പോലീത്താ തിരുമനസ്സിലേക്കു യാത്ര പറഞ്ഞു. തൊഴിയൂർ ഇടവകയുടെ മാർ കൂറീലോസ് മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു പരിവാരസമേതം കഴിഞ്ഞ മാസം ൨൯ാംനു വെള്ളിയാഴ്ച വന്നുചേൎന്നു. മലങ്കര ഇടവകയും തൊഴിയൂർ ഇടവകയുമായി പുരാതനകാലം മുതൽ വലിയ ഐക്യത്തിലാണിരുന്നതെന്നും മാർ മത്ത്യൂസ് അത്താനാസ്യോസ് മെത്രാപ്പോലീത്തായുടെ കാലംമുതൽ ഈ ഐക്യം അതിയായി ശക്തിപ്പെട്ടു എന്നും മററും ഉള്ള ചരിത്രം വായനക്കാരിൽ മിക്കവൎക്കും അറിവുള്ളതാണല്ലൊ. അതുകൊണ്ടു തൊഴിയൂർ ഇടവകയുടെ മേലദ്ധ്യക്ഷന്മാരെ മാൎത്തോമ്മാ സുറിയാനിക്കാർ തങ്ങളുടെ സ്വന്തമായിട്ടാണ് ഗണിച്ചുപോരുന്നതു്. അതിനനുസരണമായിട്ടു് തന്നെ മാർ കൂറീലോസ് മെത്രാപ്പോലീത്താ തിരുമേനി മാൎത്തോമ്മാ മെത്രാപ്പോലീത്താ കൊച്ചുതിരുമേനിയോടുകൂടെ വലിയതിരുമനസ്സിലേക്കു ആവശ്യപ്പെട്ട ആത്മീയവും ശാരീരികവുമായ ശുശ്രൂഷകൾ ചെയ്യും ചെയ്യിച്ചുംകൊണ്ടു സിമ്മനാരിയിൽ താമസിച്ചു. വലിയ തിരുമേനിയുമായി വളരെ സംഗതികളെപ്പററി സംസാരിച്ചു. രോഗത്തിനു മതിയായ ശമനമുണ്ടെന്നു് കണ്ടശേഷം ഈ മാസം ൰ാംനു ചൊവ്വാഴ്ചയാണ് തൊഴിയൂരേക്കു തിരിച്ചെഴുന്നെള്ളിയതു.

നാനാവകുപ്പുകാരായ മഹാന്മാരിൽ നിന്നു് അനേക എഴുത്തുകളും കമ്പികളും ദിനംപ്രതി വന്നുകൊണ്ടിരുന്നു. എഴുത്തുകൾ ഒട്ടൊഴിയാതെ തിരുമനസ്സിലെ പരിശുദ്ധ പ്രകൃതിയേയും ജീവിതത്തേയും കുറിച്ചു എഴുത്തുകാൎക്കുള്ള അസാധാരണമായ മതിപ്പിനെ പ്രത്യക്ഷീകരിക്കുന്നതായിരുന്നു. മാൎത്തോമ്മാ സമുദായാംഗങ്ങളും അംഗ്ലെയാ സുറിയാനിക്കാരുമായ അനേകരുടെ കമ്പികൾ കൂടാതെ കൽക്കട്ടാ ബിഷോപ്പു് തിരുവിതാംകൂർ കൊച്ചി ബിഷോപ്പു് തിരുവിതാംകൂർ ദിവാൻ മുതലായ പലരുടേയും കമ്പികൾ വന്നിരുന്നു. "തിരുമനസ്സിലേക്കു സുഖക്കേടായിരിക്കുന്നതിനെക്കുറിച്ചുള്ള എന്റെ മനസ്താപത്തേയും അവിടുത്തേക്കു വേഗത്തിൽ സുഖമുണ്ടാകണമെന്നുള്ള എന്റെ വാഞ്ഛയേയും തിരുമേനിയെ അറിയിക്കണം" എന്നായിരുന്നു ദിവാൻജി അവൎകളുടെ കമ്പി. ഈ ഘട്ടത്തിൽ കുന്നങ്കുളങ്ങരയുള്ള മാൎത്തോമ്മാക്കാരെ വിശേഷാൽ പ്രശംസിക്കേണ്ടിയിരിക്കുന്നു. അവിടെ ചില മഹാന്മാർ യോജിച്ചു് ദിനംപ്രതി മുടങ്ങാതെ മറുപടി രസീതോടുകൂടിയ കമ്പി അയച്ചുകൊണ്ടിരുന്നതിനാൽ ദിനവൎത്തമാനം അന്നന്നു അവർ മനസ്സിലാക്കിക്കൊണ്ടിരുന്നു. മദ്രാസ് ബിഷോപ്പു മുതലായ പല യൂറോപ്യന്മാരും കൊച്ചി ദിവാൻ, മുതലായ പല ഹിന്ദുക്കളും സുഖക്കേടിനെപററി വളരെ ദുഃഖിക്കുന്നു എന്നും സുഖത്തിന്നായിട്ടു പ്രാൎത്ഥിക്കുന്നു എന്നും മററും കാണിച്ചു എഴുത്തുകൾ അയച്ചിരുന്നു.

---

## പത്രാധിപക്കുറിപ്പുകൾ.

കഴിഞ്ഞ ഇടവകപ്പത്രികയിൽ പ്രതിവാദം മുഴുവനും പേരില്ലാലേഖകന്മാൎക്കു വിട്ടുകൊടുത്തിരിക്കുന്നതായി കാണുന്നു. ജയം നേടാനുള്ള ഒരു നല്ല സൂത്രമാണിതെന്നു് മുമ്പേതന്നെ ഞങ്ങൾ പ്രസ്താവിച്ചിട്ടുണ്ടല്ലൊ. പത്രികാധിപരോടു ഞങ്ങൾ ചോദിച്ച സംഗതികൾക്കു ഉത്തരമാണെന്നു പറഞ്ഞുകൊണ്ടു് ഒരുപദേഷ്ടാവു് കുറെ അസംബന്ധങ്ങൾ എഴുതിയിട്ടുണ്ടു്. പത്രികാധിപർ ഈ ലോകത്തിലുണ്ടെങ്കിൽ അദ്ദേഹം തന്നെ മറുപടി തരികയോ ഉപദേഷ്ടാവു് എഴുതിയിരിക്കുന്ന ഉത്തരം തന്റേതാണെന്നു സമ്മതിക്കയൊ ചെയ്യട്ടെ.

---

പട്ടത്വത്തെ സംബന്ധിച്ചുള്ള ഞങ്ങളുടെ വാദങ്ങൾക്കു കഴിഞ്ഞ പത്രികയിൽ പത്രാധിപർ ഒരു മറുപടിയും എഴുതിയിട്ടില്ല. മറുപടി എഴുതാൻ പത്രികാധിപർ ഉദ്ദേശിച്ചിട്ടുണ്ടോ ഇല്ലയൊ എന്നുള്ള സംഗതി ഇപ്പോഴെ പറഞ്ഞേച്ചാൽ വലിയ കാൎയ്യമായിരുന്നു.

---

യാക്കോബായ സഭയും കുത്തഴിഞ്ഞ പുസ്തകവും എന്നു തലവാചകത്തോടു കൂടിയ പ്രസംഗത്തിനും ഒരു മറുപടിയും പറഞ്ഞിട്ടില്ല.

൧൦൮൫ മിഥുനത്തിലെ താരകയിലുണ്ടായിരുന്ന ഒരു പത്രാധിപക്കുറിപ്പ്.

പത്രികാധിപരുടെ മറുപടിക്കായി നാം പ്രാവശ്യം പ്രസിദ്ധപ്പെടുത്തുന്നു.

പ്രതിവാദം.— മാർത്തോമ്മാസഭയും യാക്കോബായസഭയും തമ്മിൽ ഭിന്നിക്കുന്ന ഉപദേശങ്ങളെ സംബന്ധിച്ച പ്രതിവാദിക്കുന്നതു സത്യം അറിയണമെന്ന് ആഗ്രഹിക്കുന്നവരായി ഇരുകക്ഷിയിലുമുള്ള പരമാർത്ഥികൾക്കു വളരെ ഉപകാരപ്രദമായിട്ടുള്ളതാണെന്നുള്ളതിനു തർക്കമില്ല. താരകയും പത്രികയും തമ്മിൽ നടക്കുന്ന പ്രതിവാദങ്ങളെ താല്പൎയ്യമായി വായിച്ചുകൊണ്ടിരിക്കുന്നവർ രണ്ടുകക്ഷിയിലും ധാരാളം ഉണ്ട്. അനേകവിഷയങ്ങളെ സംബന്ധിച്ച പ്രതിവാദിക്കണമെന്നു ഞങ്ങൾക്കു ആഗ്രഹമുണ്ട്. രണ്ടു സഭയുടേയും ഉപദേശങ്ങൾ എന്താണ് അവയുടെ വ്യത്യാസങ്ങൾ എന്താണ് എന്നു അറിഞ്ഞുകൂടാത്ത ഒരു തെങ്ങനാംപ്ലാക്കൽ ചാണ്ടി ഇടവകപ്പത്രികാലേഖകനായിട്ടും കൌങ്ങനാമ്മാവിങ്കൽ മാത്തൻ താരകാലേഖകനായിട്ടും വളരെ പ്രതിവാദം നടത്തിയാലും അതുകൊണ്ടു യാതൊരു പ്രയോജനവും ഉണ്ടാകയില്ലെന്നു മാത്രമല്ല ഈവകലേഖനങ്ങൾക്കു സ്ഥലം കൊടുത്ത പത്രാധിപന്മാരെ ഇരുകക്ഷിയിലും ഉള്ള യോഗ്യന്മാർ തുച്ഛീകരിക്കുന്നതുമാണ്. അതുകൊണ്ടു പ്രതിവാദം നടത്തുവാൻ പത്രികാധിപരോ വൈദിക ശാസ്ത്രാഭിജ്ഞത്വം ഉണ്ടെന്നു ഗണിക്കപ്പെട്ടുപോരുന്ന യാക്കോബ്യരിൽ ആരെങ്കിലുമോ തയ്യാറുള്ളപക്ഷം വിവരം അറിയിക്കണമെന്നപേക്ഷയുണ്ട്. പട്ടത്വത്തെപറ്റി പ്രതിവാദിപ്പാൻ ഒരു പി. എം. കോശിയേയും കഴിഞ്ഞ ലക്കത്തിൽ "തുടരും" എന്നു പേരായ വേറൊരാളിനേയും അരങ്ങേററിയതു എന്തിനു? ഈ സംഗതിയെക്കുറിച്ച വാദിച്ചുകൊണ്ടിരുന്ന പത്രികാധിപർ തന്നെത്താൻ വാദിപ്പാൻ ശക്തിയില്ലാഞ്ഞിട്ടോ ക്ഷീണിച്ചിട്ടോ എന്തിനാണ് ഈ ലേഖകന്മാരുടെ സഹായം അപേക്ഷിച്ചതു? ഈ ലേഖകന്മാർ പട്ടത്വത്തിൻെറ സാധുത്വം മുതലായ സാരതരങ്ങളായ വിഷയങ്ങളെപ്പററി വ്യവഹരിപ്പാൻ ശക്തിയുള്ളവരാണോ? യാക്കോബായസഭയുടെ ഉപദേശങ്ങൾ ശരിയായിട്ടു അറിയാവുന്നവരാണോ? അല്ലാത്തപക്ഷം തന്നെ താങ്ങുന്നതിനു ഈ ലേഖകന്മാരെ പത്രികാധിപർ കൂട്ടുപിടിച്ചതെന്തിനു? പത്രികാധിപരൊ പ്രധാനന്മാരായ യാക്കോബ്യരിൽ ആരെങ്കിലുമൊ നേരെ വന്നു വാദിക്കണമെന്നും ഇടക്കു ക്ഷീണിക്കയൊ തളരുകയോ ചെയ്താൽ തെങ്ങനാംപ്ലാക്കൽ ചാണ്ടി അവർകളെയൊ അതുപോലെയുള്ളവരെയോ സഹായത്തിനു വിളിക്കാതെ പ്രമുഖ്യന്മാരായ യാക്കോബ്യരെ കൂട്ടുപിടിച്ചുകൊള്ളണമെന്നുമാണ് ഞങ്ങൾക്കു പറയാനുള്ളതു. ഇതിനു പത്രികാധിപരുടെ മറുപടികേൾപ്പാൻ കാത്തിരിക്കുന്നു. പേരില്ലാലേഖകന്മാരുടെ മറുപടി ഞങ്ങൾക്കു ആവശ്യമില്ല.

---